

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




Vol. 04 No. 17 | THE ONLINE OFFICIAL NEWS BULLETIN | 2021 April 24

## LITURGICAL CALENDAR 2020-21

**SEASON OF RESURRECTION**
(4th April, 2021 - 22nd May, 2021 )

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| 25 ♪3 2nd Sunday after New Sunday<br>Comme. of St. Mark the Evangelist<br>351st Mem. of Mar Thoma I<br>(Ankamaly Cheriya Palli) | 26 ♪7 | 27 ♪3 340th Mem. of<br>Mar Gregorios Abdul Jaleel<br>(North Parur Palli) | 28 ♪7 | 29 ♪3 Comme. of<br>Mar Sabor & Mar Aproth | 30 ♪7 | 1 ♪3 Comme. of St. James the Apostle<br>(Son of Zebedee)<br>Comme. of St. Michael Sahada |

## പ. എപ്പിസ്കോപ്പൽ സുന്നഹദോസ് നിശ്ചയങ്ങൾ

കോട്ടയം: കോവിഡ് രോഗബാധ രൂക്ഷമായിരിക്കുന്ന സാഹചര്യത്തിൽ സഭയുടെ സ്ഥാപനങ്ങളും അതിലെ പ്രവർത്തകരും ആരാധനാലയങ്ങളും രോഗവ്യാപനം തടയുന്നതിനുള്ള സമ്പൂർണ്ണ കരുതൽ നടപടി സ്വീകരിക്കേണ്ടതാണ് എന്ന് പ. സുന്നഹദോസ് ആഹ്വാനം ചെയ്തു. കോവിഡുമായി ബന്ധപ്പെട്ട് ദുരിതമനുഭവിക്കുന്ന എല്ലാവർക്കും വേണ്ടി സുന്നഹദോസ് പ്രത്യേകം പ്രാർത്ഥന നടത്തി.

നിർമ്മിത ബുദ്ധിയുടെ (artificial intelligence) നല്ല വശങ്ങൾ പൊതുസമൂഹത്തിന് പ്രയോജനകരമാക്കി മാറ്റുന്നതിനുള്ള നടപടികൾ നിർണ്ണയിക്കുന്നതിനും അതോടൊപ്പം അതിന്റെ ദോഷവശങ്ങളെക്കുറിച്ച് സമൂഹത്തെ ബോധ്യപ്പെടുത്തുന്നതിനും പദ്ധതികൾ ആവിഷ്ക്കരിച്ചു. പരിശുദ്ധ സഭയിലെ വിവിധ ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെ പ്രവർത്തനങ്ങൾ ശക്തിപ്പെടുത്തുന്നതിനുള്ള നടപടിക്രമങ്ങൾ അംഗീകരിച്ചു.

കോട്ടയം വൈദിക സെമിനാരിയോടനുബന്ധിച്ച് സംസ്കൃതം, സുറിയാനി, ഗ്രീക്ക്, മുതലായ പുരാതന ഭാഷകളും ജർമ്മൻ, ഫ്രഞ്ച്, ഇംഗ്ലീഷ് തുടങ്ങിയ ആധുനിക ഭാഷകളും പഠിപ്പിക്കുന്നതിനുവേണ്ടി ഒരു ലാംഗ്വേജ് ഇൻസ്റ്റിറ്റ്യൂട്ട് സ്ഥാപിക്കുന്നതിന് തീരുമാനമായി.

പരുമല സെമിനാരി, പരുമല ആശുപത്രി, കോട്ടയം പഴയ സെമിനാരി, നാഗപൂർ സെമിനാരി, എക്യുമെനിക്കൽ റിലേഷൻസ് ഡിപ്പാർട്ടുമെന്റ് തുടങ്ങി വിവിധ സ്ഥാപനങ്ങളുടെയും പ്രസ്ഥാനങ്ങളുടെയും റിപ്പോർട്ടുകളും ബി-ഷെഡ്യൂളിൽപ്പെട്ട സ്ഥാപനങ്ങളുടെ ബജറ്റും അംഗീകരിച്ചു.

**പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി ഒരാളെ തെരഞ്ഞെടുക്കണമെന്നു പ. കാതോലിക്കാ ബാവാ സുന്നഹദോസിനെ അറിയിച്ചതിനെ തുടർന്ന് അതിനു വേണ്ടിയുള്ള ഉചിതമായ നടപടിക്രമങ്ങൾ നടത്തുന്നതിന് പ. ബാവായോട് സുന്നഹദോസ് ശുപാർശ ചെയ്തു.**

സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദീയസ്കോറസ് മെത്രാപ്പോലീത്താ റിപ്പോർട്ട് അവതരിപ്പിച്ചു. പ. ബാവായുടെ അദ്ധ്യക്ഷതയിൽ കൂടിയ സുന്നഹദോസ് യോഗങ്ങളിൽ സഭയിലെ എല്ലാ മെത്രാപ്പോലീത്താമാരും സംബന്ധിക്കുകയുണ്ടായി. 2021 ഫെബ്രുവരി 22, 23, ഏപ്രിൽ 20, 21 തീയതികളിലായാണ് സുന്നഹദോസ് ദേവലോകത്തും സൂമിലുമായി നടന്നത്.

## മനുഷ്യ സാന്നിദ്ധ്യം

ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്

**THE HUMAN PRESENCE: Ecological Spirituality and the Age of the Spirit** എന്ന ഗ്രന്ഥത്തിന്റെ മലയാള വിവർത്തനം: **ഡോ. യാക്കോബ് മാർ ഐറേനിയോസ്.** നാലാം പേജിൽ വായിക്കുക.



**മുളപ്പുറം, സെന്റ് ജോർജ് പള്ളിയിൽ വി.ഗീവർഗീസ് സഹദായുടെ പെരുന്നാൾ.**



**കുന്നംകുളം മരത്തംകോട് സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് ദേവാലയത്തിൽ പുത്തൻകാവ് കൊച്ചുതിരുമേനിയുടെ ഓർമ്മ പെരുന്നാൾ ആഘോഷിച്ചു. ഡോ. ഗീവർഗീസ് മാർ യൂലിയോസ് മുഖ്യകാർമികനായിരുന്നു. മരത്തംകോട് സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് വികാരി ഫാ സ്റ്റീഫൻ ജോർജ്, കൈസ്ഥാനി സി. സി. ജോയ്, സെക്രട്ടറി സി. കെ. സാംസൺ തുടങ്ങിയവർ നേതൃത്വം നൽകി.**

Published by Dr. Geevarghese Mar Yulios Metropolitan on behalf of MOSC Media Department



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH



ആരാധനാ കലണ്ടർ

# “ദീനക്കാർക്കല്ലാതെ സൗഖ്യമുള്ളവർക്ക് വൈദ്യനെക്കൊണ്ടു ആവശ്യമില്ല; ഞാൻ നീതിമാന്മാരെയല്ല, പാപികളെ അത്രേ വിളിപ്പാൻ വന്നത്” (വി. മർക്കോസ് 2:17)

## ഡോ. ഗീവർഗീസ് മാർ യൂലിയോസ്



പുനരുത്ഥാനപ്പെരുനാളിന്റെ പശ്ചാത്തലത്തിൽ ക്രിസ്തുവിലേക്കുള്ള പരമമായ വിളിയുടെ പുതിയ മാനങ്ങൾ തേടുന്ന വേദഭാഗങ്ങളും പ്രാർത്ഥനകളുമാണ് ഈ ആഴ്ചയിൽ ധ്യാന ചിന്തയായി കാണുന്നത്.

പൗരസ്ത്യസഭയ്ക്ക് എല്ലാ ഞായറാഴ്ചകളും കർത്താവിന്റെ പുനരുത്ഥാനത്തിന്റെ പെരുന്നാൾ (ക്യംതാ) ആണെന്ന് അറിയാമല്ലോ. “ദൈവം തമ്പുരാനെ നിന്റെ പുനരുത്ഥാനത്തിന്റെ പെരുന്നാളിനെ വലിയ സന്തോഷത്തോടും അധിക ആനന്ദത്തോടും ആഘോഷിപ്പാൻ ഞങ്ങളെ യോഗ്യരാക്കണമേ. ഞങ്ങളുടെ ആത്മാക്കളെ ദൈവിക മഹത്വംകൊണ്ട് അലങ്കരിക്കണമേ. ഞങ്ങൾ വെടിപ്പോടും വിശുദ്ധിയോടും കൂടെ നിന്നെയും നിന്റെ പിതാവിനെയും പരിശുദ്ധ റൂഹായെയും എന്നും സ്തുതിക്കുമാറാകണേ’ എന്ന പ്രാരംഭ പ്രാർത്ഥനയിൽ തന്നെ ഈ വലിയ പെരുന്നാൾ ദിവസത്തിൽ നമ്മിൽ ഉണ്ടാകേണ്ട ആത്മീയഭാവം വ്യക്തമാക്കപ്പെടുന്നുണ്ട്.

പുനരുത്ഥാനപ്പെരുന്നാളാകുന്ന എട്ടാം നാളിൽ ഉത്ഥിതനായ കർത്താവിൽ ആരംഭിക്കുന്ന പുതുയുഗത്തിന്റെ ഒട്ടേറേ ലക്ഷണങ്ങൾ ഈ ദിവസത്തിലെ വേദവായനകളിലും പ്രാർത്ഥനകളിലും സൂചിതമാണ്. ഏഴാം നാളിൽ “മൃതനായി പാതാളത്തിൽ നിദ്രകൊണ്ട ഉണർവുള്ളവനും മരിച്ചവനായി ശവകുടീരത്തിൽ സംസ്കരിക്കപ്പെട്ട സജീവനും ബലഹീനനെപ്പോലെ പ്രേതകുഴിയിൽ സ്വയം കിടന്ന വീര പ്രബലനും ബലവാനെ (സാത്താനെ) ബന്ധിച്ച് ക്രൂശുമരണത്തെ വരിച്ചു ക്രൂശിൽ മരിച്ചവനും ആയവൻ എട്ടാം നാളിൽ തന്റെ ഉയിർപ്പിനാൽ ക്രൂശിച്ചവരെ ചിതറിക്കുകയും ശിഷ്യന്മാരെ കൂട്ടിചേർക്കുകയും മരണത്താൽ മൃതരെ ജീവിപ്പിക്കുകയും വിജാതീയർക്കു പ്രത്യാശയും ധൈര്യവും പ്രദാനം ചെയ്യുകയും സർവ്വ സൃഷ്ടികളെയും സന്തോഷിപ്പിച്ച് ആഹ്ലാദിപ്പിക്കുകയും ചെയ്യുന്നു. അവരെല്ലാവരും വിണ്ടെടുപ്പിന്റെ സന്തോഷത്താൽ തനിക്ക് സ്തുതിയും സ്തോത്രവും പാടുന്നു. ഈ പുതുയുഗ സംസ്കൃതിയിൽ ചേർന്നു നിന്നുകൊണ്ട് നിർമാതാവിന് സ്തുതി കരേറ്റുവാൻ ഞങ്ങളെയും സഹായിക്കണണേ’ എന്നാണ് ഒരു പ്രാർത്ഥന.



മരണത്തിന്റെയും പാപത്തിന്റെയും അടിമത്വത്തിൽ നിന്ന് ആദമിനെയും അവന്റെ സന്താനങ്ങളെയും സ്വാതന്ത്ര്യപ്പെടുത്തി കല്പനലംഘനം മൂലം ഉരിഞ്ഞു കളയപ്പെട്ട മഹത്വ വസ്ത്രം ഇന്ന് അവരെ നീ ധരിപ്പിച്ചു. മനുഷ്യകുലത്തിൽ ചൊരിയുവാനിരിക്കുന്ന നിന്റെ കരുണയെ തന്റെ ആത്മജ്ഞാനത്താൽ ദർശിച്ച ദാവീദ് രാജാവ് ‘കർത്താവേ നീ പണ്ടേ സമ്പാദിച്ചു രക്ഷിച്ചിട്ടുള്ള നിന്റെ അവകാശ ഗോത്രത്തെ ഓർക്കണമേ’ എന്ന് പ്രവചിക്കുകയും ‘കർത്താവ് നിയോഗിച്ച ദിവസം ഇതാകുന്നു. ഇതിൽ സന്തോഷിച്ച് ആനന്ദിപ്പാൻ വന്നു കൂടുവിൻ’ എന്ന് പരിശുദ്ധാത്മാവിൽ ആഹ്വാനം ചെയ്യുകയും ചെയ്തു. ‘ഈ ദിവസം ഭൂതലത്തിൽ നിന്നും അന്ധകാരം നീങ്ങിപ്പോയി’ എന്നും ‘രാജമക്കൾ നിന്റെ വലത്തുഭാഗത്തു മഹത്വത്തിൽ നിന്നുവെന്നും’ അവൻ പാടി. പ്രവാചക ശ്രേഷ്ഠനായ ഏശായ ‘പകലിൻ മകളായ മണവാട്ടിയുടെ ശോഭ വന്നു ചേർന്നു. കർത്താവിന്റെ ബഹുമാനം ഉയിർപ്പിന്റെ മഹത്വത്തിൽ തിളങ്ങി’ എന്ന് ഘോഷിച്ചു. മൂടി ചൂടിയ രാജാക്കന്മാർ സ്തുതി പാടുകയും ന്യായാധിപന്മാർ ക്രമമനുസരിച്ചു തന്നെ ആരാധിക്കുയും തന്റെ രാജ്യഭാരം എല്ലാ ലോകങ്ങളിലും തന്റെ അധികാരം എല്ലാ തലമുറകളിലും സ്ഥാപിതമാകുമെന്നും അവൻ മുൻകൂട്ടി പ്രവചിച്ചു.

പഴയ സൃഷ്ടിയുടെ അന്ത്യവും പുതുയുഗത്തിന്റെ ആരംഭവുമായ ഈ ദിവസം നീതിയുടെ മഹാസൂര്യൻ ഉദയം ചെയ്യുകയും അന്ധകാരശക്തി ഉച്ചാടനം ചെയ്യപ്പെടുകയും ചെയ്തു. ജീവൻ ഒഴുക്കപ്പെട്ടതിനാൽ വിശ്വാസികൾ സുസ്ഥിരരായി. പഴയ യെരുശലേം ക്ഷീണിച്ച് സങ്കടത്തോടെ വേദനിക്കുമ്പോൾ പുതിയ യെരുശലേമാകുന്ന പ. സഭ പരിശുദ്ധ മാമോദീസായുടെ തീരത്ത് പെരുകിവരുന്ന തന്റെ പ്രജകളെപ്രതി സന്തോഷിച്ച് സ്തുതിച്ചു. ആകയാൽ ഈ ദിവസം അതിസന്തോഷവും ആനന്ദവുമാകുന്നു. ആകാശവും ഭൂമിയും അതിലുള്ള സകലവും സന്തോഷം കൊണ്ടു നിറഞ്ഞിരിക്കുന്നു. അവ ആഹ്ലാദത്തോടെ സ്രഷ്ടാവും രക്ഷകനുമായവനെ പുകഴ്ത്തി പാടി. ഈ ദിവസം മണവറയുടെ വാതിൽ തുറക്കപ്പെട്ടു. അപ്പോൾ സൃഷ്ടികൾ ഉല്ലസിച്ചു. ഇന്ന് മോക്ഷം അതിന്റെ അവകാശികളിൽ പ്രസാദിച്ചു. ആകയാൽ നിന്റെ പുനരുത്ഥാനത്തിന്റെ ഈ ദിവസം നിന്റെ രണ്ടാമത്തെ വരവിന്റെ തേജസ്സ് ഞങ്ങളിൽ ശോഭിപ്പിക്കണമേ. പ്രവാചകന്മാർ സന്തോഷിക്കുകയും ശ്ലീഹന്മാർ ആമോദിക്കുകയും സഹദേന്മാർ ആനന്ദം പ്രാപിക്കുകയും ചെയ്യുന്ന നിന്റെ ആത്മീയ മണവറയിലേയ്ക്ക് ഞങ്ങളെയും ക്ഷണിക്കണമെ എന്നാണ് പ്രാർത്ഥന. ഏറെ കാല്പനികഭാവത്തിലാണ് പ. സഭ രക്ഷാകരമായ ഉയിർപ്പിനെ വണങ്ങി സാക്ഷിക്കുന്നത്. ‘നിൻ മുറിവുകളീന്നേറ്റേൻ മൂറോൻ മണമെൻ നാഥാ, നിന്നധരങ്ങളഹോ പട്ടീൻ നൂലോടൊതുള്ളൂ’ എന്ന പ്രേമഗാനം ആലപിച്ചുകൊണ്ടാണ് അവൾ ജീവകരമായ കല്ലറയിലേക്ക് ഓടി അടുക്കുന്നത്! ഹൃദയത്തിന്റെ അടി തട്ടിൽ നിന്നും ഉയരുന്ന നിർമ്മല വിശ്വാസമാകുന്ന സുഗന്ധ ധൂപമാണ് അവൾ സമർപ്പിക്കുന്നത്. അങ്ങിനെ താനും അവളും ഒന്നാകുന്ന ആത്മരതിയുടെ അനിർവചനീയ രഹസ്യത്തിൽ നിത്യതയിൽ ലയിക്കുവാൻ വ്യഗ്രത കൊള്ളുന്ന അനുഭവമാണ് ഈ ദിവസങ്ങളിലെ കേന്ദ്ര ധ്യാനചിന്ത.

വചനമായ ദൈവംതമ്പുരാനെ, നീ ആദി ഇല്ലാത്തവനും അന്തമില്ലാത്തവനും നിത്യസ്ഥിതനുമാകുന്നു. നീ പ്രകാശത്തിൽ നിന്നുള്ള പ്രകാശവും നീതിയുടെ കതിരും തേജസ്സുമാകുന്നു. അനാദിയിൽ പിതാവിൽ നിന്നും മാതാവില്ലാതെ നീ ജനിച്ചു; കാലതികവിൽ നിന്റെ മാതാവിൽ നിന്നും പിതാവില്ലാതെ നീ അവതരിച്ചു. മാനുഷിക ഭാവങ്ങൾ കൊണ്ട് നിന്റെ ദൈവത്വം മഹിമപ്പെടുകയും നീ മനുഷ്യാവതാരം ചെയ്തപ്പോൾ ഞങ്ങൾ നിന്റെ രൂപവും ഛായയുമാകുന്നു എന്ന നിന്റെ വചനം വെളിവാകപ്പെടുകയും ചെയ്തു. നീ കല്ലറയിൽ നിന്നും എഴുന്നേറ്റപ്പോൾ ആദമിന്റെ രൂപത്തെ മരണത്തിന്റെ മടിയിൽ നിന്നും നീ പുറത്തെടുത്തു; അതിനെ മഹത്വവസ്ത്രം ധരിപ്പിച്ച് നാശമില്ലാതാക്കി തീർത്തു. അറിവില്ലായ്മയാൽ അറിവിന്റെ വൃക്ഷഫലം ഭക്ഷിച്ചതിനാൽ മനുഷ്യകുലത്തിനുണ്ടായ ആപത്തിനെ ഇല്ലായ്മ ചെയ്യുവാൻ അറിവിന്റെ പൊരുളായ നീ ജീവന്റെ ഫലമായി നിന്റെ ശരീരരക്തങ്ങളാകുന്ന രഹസ്യം അവന് നൽകി, അവന്റെ ബലഹീനത നീക്കി പറുദീസയിലേക്ക് അവനെ തിരികെ കൊണ്ടുവന്നു.

എത്ര വ്യാഖ്യാനിച്ചാലും തൃപ്തിവരാത്ത വർണ്ണനകളാൽ നിറഞ്ഞു നിൽക്കുന്നതാണ് ഈ ദിവസത്തെ പ്രാർത്ഥനകൾ. ‘തിരുസഭയുടെ അഭിമാനവും സഭാ മക്കളുടെ സന്തോഷവും ആനന്ദവുമായിരിക്കുന്ന നാഥാ’ എന്നാണ് പിതാക്കന്മാർ കർത്താവിനെ അഭിസംബോധന ചെയ്ത് പ്രാർത്ഥിക്കുന്നത്.

ഈ പുതുയുഗത്തിന്റെ പുതിയ ക്രമീകരണങ്ങളെ ഓർമ്മിപ്പിക്കുന്നതാണ് ഈ ദിവസത്തെ വേദവായനകൾ എല്ലാം തന്നെ. ഒന്നാം ദിവസം ഒന്നാം തീയതി

സമാഗമന കൂടാരമെന്ന തിരുനിവാസം നിവർത്തി സാക്ഷ്യപ്പെട്ടകം അതിൽ വച്ച് തിരശ്ശീലകൊണ്ട് അത് മറക്കെണമെന്നും അതിനു മുന്നിൽ നിലവിളക്ക്, ധൂപത്തിനുള്ള പൊൻ പീഠം, യാഗപീഠം എന്നിവ ക്രമീകരിക്കണം. അഭിഷേക തൈലം എടുത്തു തിരുനിവാസവും അതിലുള്ള സകലവും അഭിഷേകം ചെയ്ത് അതും അതിന്റെ ഉപകരണങ്ങളും ശുദ്ധീകരിക്കണം. അഹരോനെയും അവന്റെ പുത്രന്മാരെയും സമാഗമനകൂടാരത്തിന്റെ വാതിലിൽ കൊണ്ടുവന്ന് അവരെ വെള്ളം കൊണ്ടു കഴുകി, വിശുദ്ധ വസ്ത്രം ധരിപ്പിച്ച് നിനക്ക് പുരോഹിത ശുശ്രൂഷ ചെയ്യേണ്ടതിനു അഭിഷേകം ചെയ്തു ശുദ്ധീകരിക്കേണം (പുറപ്പാട് 40:1-16) എന്ന് ആദ്യവായനയിൽ കേൾക്കുമ്പോൾ പുതിയനിയമ സഭയെയും ദേവാലയത്തെയും വി. പൗരോഹിത്യത്തേയും കൃത്യമായി നിർവചിച്ചിരിക്കുന്നതായി കാണാം.

മോശയുടെ ശിഷ്യനും യഹോവയുടെ ഇഷ്ടനുമായ ജോഷ്വാ മുഖാന്തിരം യെരീഹോ പട്ടണത്തിലേക്ക് ഇസ്രായേൽ മക്കളെ പ്രവേശിപ്പിച്ച് അവരെ ദേശത്തു പാർപ്പിക്കുന്ന ചിത്രമാണ് രണ്ടാം പഴയനിയമ വായന (ജോഷ്വാ 2:1-24). നിത്യരക്ഷയാകുന്ന ക്രിസ്തുവിലേക്ക് എത്തുവാനുള്ള ആഹ്വാനമാണ് യെശയ്യാ പ്രവാചകൻ (65.1-7) നൽകുന്നത്.

പുനരുത്ഥാന സംഭവങ്ങളെ ഘോഷിച്ച് ശ്ലീഹന്മാർ യെരുശലേമിൽ അവരുടെ പ്രവർത്തനം ആരംഭിച്ചു. വചനം കേട്ടവരിൽ പലരും വിശ്വസിച്ചു. പുരുഷന്മാരുടെ എണ്ണം അയ്യായിരത്തോളമായി. അപ്പോൾ ക്രിസ്തുവിനെ ക്രൂശിച്ചവർ അസ്വസ്ഥരായി, ഹന്നാവും, കയ്യാഫാവും വീണ്ടും സംഘം ചേർന്നു. അവർ ശ്ലീഹന്മാരെ പിടിച്ച് അവരുടെ സഭയിൽ നിർത്തി. ഇത്തവണ അവർ എങ്ങും ഓടിപ്പോകുന്നില്ല, മറിച്ച് പ. പത്രോസ് ശ്ലീഹാ പരിശുദ്ധാത്മാവ് നിറഞ്ഞവനായി അവരോട് പ്രസംഗിക്കുന്ന ഭാഗമാണ് പൊതുവിന്റെ ലേഖനമായി (അപ്പോ. പ്ര. 4:8-21) നാം കേൾക്കുന്നത്. ഒരു ബലഹീന മനുഷ്യനുണ്ടായ സൗഖ്യത്തെ പ്രതിയാണ് അവർ പത്രോസിനെ വിസ്തരിക്കുന്നത്. നിങ്ങൾ ക്രൂശിച്ച ക്രിസ്തുവാണ് അവന് സൗഖ്യം നൽകിയത് എന്ന് അദ്ദേഹം സാക്ഷിക്കുന്നു. തള്ളികളഞ്ഞത് മൂലകല്ലായി മാറിയെന്നും ആകയാൽ 'മറ്റൊരുത്തനിലും രക്ഷ ഇല്ല, നാം രക്ഷിക്കപ്പെടുവാൻ ആകാശത്തിൻ കീഴിൽ മനുഷ്യരുടെ ഇടയിൽ നൽകപ്പെട്ട വേറൊരു നാമവും ഇല്ല' എന്ന പ. സഭയുടെ വിശ്വാസവും നിലപാടും അവരോട് ശങ്ക കൂടാതെ അവൻ പ്രഖ്യാപിക്കുന്നു.

മോശ ചമച്ച പേടകം ദൃഷ്ടാന്തീകരിച്ചത് യേശുക്രിസ്തു യാഥാർത്ഥ്യമാക്കിയെന്നും ആയത് പ. സഭയാണെന്നും എബ്രായ ലേഖകൻ വ്യാഖ്യാനിക്കുന്ന ഭാഗമാണ് രണ്ടാം ലേഖന ഭാഗം (3:1-13). പുറപ്പാട് പുസ്തകത്തിലെ സമാഗമനകൂടാരവും ക്രിസ്തുവിൽ ആരംഭിച്ച പുതിയ ഇസ്രായേലാകുന്ന പ. സഭയും തമ്മിലുള്ള ബന്ധങ്ങൾ എത്ര ധ്യാനിച്ചാലും മതി വരാത്തവയാണെന്ന് ഓർക്കണം. ഇത്രയും വായനകളുടെയും ധ്യാനത്തിന്റെയും ഒടുവിലാണ് വി. ഏവൻഗേല്യോനിൽ "ദീനക്കാർക്കല്ലാതെ സൗഖ്യമുള്ളവർക്ക് വൈദ്യനെക്കൊണ്ട് ആവശ്യമില്ല; ഞാൻ നീതിമാന്മാരെയല്ല പാപികളെ അത്രേ വിളിപ്പാൻ വന്നത്" എന്ന് കല്പിക്കുന്നത്. "അവൻ പിന്നെയും കടൽക്കരെ ചെന്നു; പുരുഷാരം ഒക്കെയും അവന്റെ അടുക്കൽ വന്നു, അവൻ അവരെ ഉപദേശിച്ചു" എന്ന് തുടങ്ങുന്ന വായനയിലെ പിന്നെയും എന്ന പ്രയോഗം പുനരുത്ഥാനശേഷം ക്രിസ്തുവിൽ ആരംഭിക്കുന്ന പുതുയുഗമാണെന്നും അതിലേക്ക് അവൻ സർവ്വലോകത്തേയും ക്ഷണിക്കുന്നുവെന്നും സൗഖ്യം അഥവാ ക്രിസ്തുവിലുള്ള നിത്യരക്ഷ അനുഭവിക്കുവാൻ ആഗ്രഹിക്കുന്ന ഏവനും അതിലേക്ക് പ്രവേശനമുണ്ടെന്നും സ്വയം നീതിമാന്മാരെന്ന് വിധിക്കുന്നവനല്ല, ഞാൻ പാപിയാണ് എന്ന് പശ്ചാത്തപിക്കുന്നവനാണ് ക്രിസ്തുവിൽ രക്ഷ പ്രാപിക്കുന്നത് എന്നും ഈ ദിവസത്തെ ആരാധന നമ്മെ ഓർമ്മപ്പെടുത്തുന്നു.

അവനിലേക്ക് നോക്കി സൗഖ്യം പ്രാപിച്ച് അവന്റെ രാജ്യത്തിന്റെ അവകാശികളാകുവാൻ അവൻ നമ്മെയും യോഗ്യരാക്കട്ടെ എന്ന് പ്രാർത്ഥിക്കാം.

ദൈവം അനുഗ്രഹിക്കട്ടെ.



# പ്രഥമ ഗോൾഡൻ ലാന്റേൺ ദേശീയ പുരസ്കാരം ഗീവർഗീസ് മാർ കൂറിലോസിന്



തിരുവനന്തപുരം: യു.എൻ സാമ്പത്തിക, സാമൂഹിക സമിതിയിൽ പ്രത്യേക ഉപദേശക പദവിയുള്ള ഡബ്ല്യു.എച്ച്.ഐ. യുടെ പ്രഥമ ഗോൾഡൻ ലാന്റേൺ ദേശീയ പുരസ്കാരത്തിന് ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത അർഹനായി. ഔദ്യോഗിക പ്രവർത്തന മേഖലയ്ക്കു പുറത്ത്, സാമൂഹ്യ, വിദ്യാഭ്യാസ, ജീവകാരുണ്യ മേഖലകളിൽ നടത്തുന്ന മാതൃകാപരവും പ്രചോദനാത്മകവുമായ പ്രവർത്തനങ്ങൾക്കാണ് ഡബ്ല്യു.എച്ച്.ഐ ഗോൾഡൻ ലാന്റേൺ പുരസ്കാരം.

മുംബൈയിലെ ചേരികളിൽ നിന്നുള്ള കുട്ടികൾക്ക് സൗജന്യ വിദ്യാഭ്യാസത്തിന് അവസരമൊരുക്കുന്ന തുടർപദ്ധതിക്കും, ചേരികളിലെ ക്ഷയരോഗികൾക്കായി ആവിഷ്കരിച്ച ആരോഗ്യ, ചികിത്സാ പദ്ധിക്കും നൽകിയ വിപ്ലവകരമായ നേതൃത്വത്തിനൊപ്പം വിദ്യാഭ്യാസരംഗത്തു നൽകിയ സമഗ്ര സംഭാവനകൾ കൂടി പരിഗണിച്ചാണ് ദേശീയതലത്തിലെ ജൂറി ഗീവർഗീസ് മാർ കൂറിലോസിനെ പുരസ്കാരത്തിന് തിരഞ്ഞെടുത്തതെന്ന് ഡബ്ല്യു.എച്ച്.ഐ. ചെയർപേഴ്സൺ ഡോ. വിജയലക്ഷ്മി പറഞ്ഞു.

ക്യാൻസർ ചികിത്സയ്ക്ക് മുംബൈയിലെ ടാറ്റാ ആശുപത്രിയിലെത്തുന്ന നിർദ്ധന രോഗികൾക്ക് സൗജന്യ താമസവും ഭക്ഷണവും യാത്രാസൗകര്യവും ഒരുക്കുന്ന പദ്ധതിയും, ചുവന്ന തെരുവുകളിൽ നിന്ന് വീണ്ടെടുത്ത സ്ത്രീകൾക്കായുള്ള ആരോഗ്യ, സാമൂഹ്യ സുരക്ഷാ പരിപാടികൾ, മുംബൈ കലാപവേളയിൽ മതഭേദമില്ലാതെ ആയിരങ്ങൾക്ക് അഭയം നൽകുന്ന ശരണാലയമായി ആരംഭിച്ച ഗ്രിഗോറിയൻ കമ്യൂണിറ്റിയുടെ ആവിഷ്കാരം, തിയോ യൂണിവേഴ്സിറ്റിയിൽ പെൺകുട്ടികൾക്കും ദൈവശാസ്ത്രപഠനത്തിന് അവസരം നൽകാനുള്ള പദ്ധതി തുടങ്ങിയവയും പുരസ്കാര നിർണയത്തിനായി ജൂറി പരിഗണിച്ചു.

മുംബൈയിലെ റോഹയിൽ അഭി.ഗീവർഗീസ് മാർ കൂറിലോസിന്റെ നേതൃത്വത്തിൽ ജൈവ പച്ചക്കറിക്കൃഷി പദ്ധതി ഇന്ന് കേരളത്തിനു പോലും മാതൃകയാകുന്നു. ആത്മീയാചാര്യൻ എന്നതിനപ്പുറം സാമൂഹ്യപരിവർത്തനത്തിനായി ദീർഘവീക്ഷണത്തോടെ ആവിഷ്കരിച്ചു നടപ്പാക്കിയ വിദ്യാഭ്യാസ പദ്ധതികളും സ്ത്രീശാക്തീകരണം, സ്ത്രീസുരക്ഷ, ആരോഗ്യസേവനം തുടങ്ങിയ വിഭിന്ന മേഖലകളിലെ വിപ്ലവകരമായ പ്രവർത്തനങ്ങളും അനന്യവും രാജ്യത്തിനാകെ മാതൃകയുമാണെന്ന് ജൂറി വിലയിരുത്തി. ഗോൾഡൻ ലാന്റേൺ പുരസ്കാരലബ്ധിയോടെ, യു.എന്നിൽ നടക്കുന്ന ഇന്റർനാഷണൽ വിമൻ കോൺഫറൻസിന്റെ അടുത്ത സമ്മേളനത്തിൽ ഗ്രിഗോറിയൻ കമ്യൂണിറ്റിയെക്കുറിച്ചും, ചേരി മേഖലകളുടെ പുനരുദ്ധാരണ പദ്ധതികളെക്കുറിച്ചും പ്രബന്ധങ്ങൾ അവതരിപ്പിക്കാൻ ഗീവർഗീസ് മാർ കൂറിലോസിന് അവസരം ലഭിക്കുമെന്ന് ഡോ. വിജയലക്ഷ്മി പറഞ്ഞു. ജൂലായ് മദ്ധ്യത്തോടെ തിരുവനന്തപുരത്ത് സംഘടിപ്പിക്കുന്ന പ്രൗഢഗംഭീരമായ ചടങ്ങിൽ ഗവർണർ ആരിഫ് മുഹമ്മദ് ഖാൻ പുരസ്കാര വിതരണം നടത്തും. സാമൂഹ്യ, സാംസ്കാരിക മേഖലകളിലെ പ്രമുഖർ ചടങ്ങിൽ സംബന്ധിക്കും.

# മനുഷ്യ സാന്നിദ്ധ്യം

## പ്രകൃതിയോടുള്ള ഓർത്തഡോക്സ് സമീപനം

### ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്

**THE HUMAN PRESENCE: Ecological Spirituality and the Age of the Spirit**
എന്ന ഗ്രന്ഥത്തിന്റെ മലയാള വിവർത്തനം: **ഡോ. യാക്കോബ് മാർ ഐറേനിയോസ്**

**2**

## അധീശത്വവും യോഗാത്മകതയും

ഏതാനും വർഷങ്ങൾക്കു മുമ്പ് ലൗസാനെ സർവകലാശാലയിൽ, 'ശാസ്ത്രത്തിന്റെ തത്വശാസ്ത്രം സംബന്ധിച്ച അന്താരാഷ്ട്ര അക്കാദമി' സംഘടിപ്പിച്ച ഒരു പഠനശിബിരത്തിൽ, ഇന്ന് ഏറെ പരിചിതമായിക്കഴിഞ്ഞിരിക്കുന്ന, ഒരു ആശയം വ്യക്തമാക്കിയിരുന്നു. അതായത്, സാങ്കേതികവിദ്യയിലൂന്നിയ നമ്മുടെ സംസ്ക്കാരം, അതിനു തനതായ പ്രപഞ്ചവീക്ഷണം സൃഷ്ടിക്കുകയും നില നിർത്തുകയും ചെയ്യുന്നു എന്നത്. പ്രസ്തുത പഠനശിബിര റിപ്പോർട്ടിന്റെ മുഖവുരയിൽ ഇങ്ങനെ കാണുന്നു.

നമ്മുടെ പൂർവികരുടെ ചിന്താഗതിയനുസരിച്ച്, മനുഷ്യനെ ഉദാത്തവത്ക്കരിക്കുന്ന, ഏറ്റവും ഉന്നതമായ അറിവ്, മനന-ധ്യാനത്തിലൂടെ ലഭിക്കുന്നതാണ്. ഈ അറിവിന്റെ അടിസ്ഥാനത്തിലാണ്, ഉന്നത മതജീവിതത്തെ സങ്കല്പിച്ചിരിക്കുന്നത്. മനുഷ്യന്റെ പരമമായ ലക്ഷ്യം, മനന-ധ്യാനത്തിലൂന്നിയതാണെന്നു കരുതപ്പെടുന്നു. അതിനെ 'അനുഗൃഹീത ദർശനം' എന്നു വിളിച്ചിരുന്നു. എന്നാൽ സാങ്കേതികവിദ്യാ സംസ്ക്കാരത്തിന്റെ അടിസ്ഥാനത്തിലുള്ള ചിന്താഗതിയനുസരിച്ച്, പ്രകൃതിശക്തികളിന്മേൽ മനുഷ്യനു ഗണ്യമായ ആധിപത്യം നേടിക്കൊടുക്കുന്ന അറിവാണ് പരമമായ ജ്ഞാനം.

പഴയ ചിന്താധാരയനുസരിച്ച്, പ്രപഞ്ചരംഗത്തുണ്ടായിരുന്നതു രണ്ടു ഘടകങ്ങൾ മാത്രം - ദൈവും മനുഷ്യനും. ആധുനിക കാലത്തെ പ്രൊമിഥിയൂസ് സങ്കല്പമനുസരിച്ച്, പ്രപഞ്ചരംഗത്ത് വീണ്ടും രണ്ടു ഘടകങ്ങൾ മാത്രം - മനുഷ്യനും പ്രകൃതിയും. ഇവിടെ മനുഷ്യനു പ്രകൃതിയുടെ മേൽ അധീശത്വമുണ്ട്. ആദ്യത്തേതിൽ, മനുഷ്യൻ, ദൈവത്തിന്റെ വിനീത വിധേയനാണ്. രണ്ടാമത്തെ രംഗത്ത്, മനുഷ്യൻ സ്വന്തമായി നിർമ്മിച്ചിരിക്കുന്ന സാങ്കേതികവിദ്യയുടെ നിയന്ത്രകനാണ്. ഇവിടെ പഴയ പ്രപഞ്ച വീക്ഷണത്തിന്റെ, മതാതീതമായ ഒരു രൂപം ദൃശ്യമാണ്. സമകാലീന മനുഷ്യസമൂഹം നേരിടുന്ന അടിസ്ഥാന വെല്ലുവിളിയാണിത്.

മേൽ കണ്ട വിശകലനപ്രകാരം, 'ദൈവത്തിന്റെ മരണം', നമ്മുടെ സംസ്ക്കാരത്തിലെ ഒരു യാഥാർത്ഥ്യമാണ്. മനുഷ്യൻ ദൈവത്തെ തള്ളി, താൻ തന്നെ കേന്ദ്രമായ ഒരു സ്വന്തപ്രപഞ്ചം സൃഷ്ടിച്ച്, തന്റെ സ്വാതന്ത്ര്യം ഉറപ്പിച്ചിരിക്കുന്നു. ദൈവം മരിച്ചുവോ? അഥവാ സംസ്ക്കാരവും (അതോടൊപ്പം മനുഷ്യനും) മരിച്ചുകൊണ്ടിരിക്കുന്നുവോ, എന്നത് തുറന്ന ഒരു സമസ്യയാണ്.

എന്നാൽ, ഈ വിശകലനം ശരിയാണോ? പ്രപഞ്ചരംഗത്ത് രണ്ടു ഘടകങ്ങൾ മാത്രമേ ഉണ്ടായിരുന്നുള്ളുവോ? മനന-ധ്യാനങ്ങൾ, ഏറ്റവും ഉന്നതമായ അറിവാണെന്നും അനുഗൃഹീത (ഈശ്വര) ദർശനം സമസ്ത ജീവിതത്തിന്റെയും ലക്ഷ്യമാണെന്നും മതചിന്തകർ കരുതിയെങ്കിലും, മനുഷ്യസംസ്ക്കാരം പൂർണ്ണമായും അവയ്ക്കു വിധേയമായി പ്രവർത്തിച്ചു എന്നു കരുതാവുന്നതല്ല. പ്രപഞ്ചത്തെ ഒരു സ്റ്റേജിനോടുപമിച്ചാൽ, പ്രാചീനകാലത്തുപോലും അവിടെ രണ്ടിലധികം ഘടകങ്ങൾ ഉണ്ടായിരുന്നതായി കാണാം. മനുഷ്യന്റെ ശരീര-മനസ്സുകളാൽ വളർത്തപ്പെടുന്നതും, മനുഷ്യന്റെ ശരീരമനസ്സുകളെ വളർത്തുന്നതും, ആഹാരം നൽകുന്നതുമായ പ്രകൃതി അവിടെയുണ്ടായിരുന്നു. മനുഷ്യൻ രൂപം നൽകുന്നതും, മനുഷ്യനെ രൂപപ്പെടുത്തുന്നതുമായ സംസ്ക്കാരം, ചരിത്രം എന്നിവയും അവിടെയുണ്ടായിരുന്നു. പ്രപഞ്ചരംഗത്തെ ഈശ്വരസാന്നിധ്യം ഒരു പക്ഷേ അംഗീകരിച്ചില്ലെങ്കിൽ പോലും മനുഷ്യനുണ്ടായ കാലം മുതൽ, മനുഷ്യനും പ്രകൃതിയുമായി സംവദിച്ചിരുന്നു എന്നത് വാസ്തവമാണ്. ഇപ്പറഞ്ഞ അർത്ഥത്തിൽ പ്രൊഫസർ ഡോക്സിന്റെ സിദ്ധാന്തത്തെ പുരരവലോകനം ചെയ്യേണ്ടിയിരിക്കുന്നു. അതായത്, പ്രപഞ്ചരംഗത്ത് മൂന്നു ഘടകങ്ങൾ ഉണ്ടായിരുന്നു - പ്രകൃതി, ലോകം, ദൈവം.



മനുഷ്യൻ നേരിട്ട പ്രശ്നം മറ്റൊന്നാകാം. അതായത്, പ്രകൃതിയെ അടക്കിഭരിക്കുന്നതിനും, സ്വാർത്ഥ താത്പര്യങ്ങൾക്കുവേണ്ടി ചൂഷണം ചെയ്യുന്നതിനും തടസ്സം സൃഷ്ടിക്കുന്ന ദൈവസാന്നിദ്ധ്യം മനുഷ്യൻ ഇഷ്ടപ്പെട്ടില്ലായിരിക്കാം! തന്നെയുമല്ല, മനുഷ്യൻ പ്രകൃതിയെയും, വസ്തുക്കളെയും നിയന്ത്രിത അളവിൽ മാത്രമേ ഉപയോഗിക്കാവൂ എന്നും, ഈശ്വരനിൽ ശ്രദ്ധ കേന്ദ്രീകരിക്കണമെന്നും, വേദവിശാരദർ പറഞ്ഞുകൊണ്ടേയിരുന്നതും മനുഷ്യന് അഹിതകരമായി. ഈ ചിന്താഗതിയനുസരിച്ച്, മനുഷ്യന്റെ ശ്രദ്ധ പിടിച്ചുപറ്റുന്ന ഒരു എതിർശക്തിയായി ഈശ്വരൻ ഗണിക്കപ്പെട്ടു. ഇതുകൂടാതെ, മനുഷ്യൻ പ്രാപഞ്ചികനാകരുതെന്നും, ഈശ്വരനിലേക്കും, ധാർമ്മിക മൂല്യങ്ങളുടെ വക്താക്കളായിരുന്നവരിൽ ഭൂരിപക്ഷവും സമ്പന്നവർഗ്ഗത്തിൽപ്പെട്ടവരായിരുന്നതിനാൽ, അവർ ഉപദേശിച്ച, മനുഷ്യസ്നേഹം, ക്ഷമ, ആത്മനിയന്ത്രണം, അഹിംസ, പഠനം മുതലായവ പൊതുസമൂഹത്തെ സംശയാലുവാക്കി. ദരിദ്രരെ അങ്ങനെ തന്നെ എന്നും നിലനിർത്തുന്നതിനും, മതനേതാക്കൾക്ക് സ്വത്തു സമ്പാദിക്കുന്നതിനുമുള്ള ഒരടവായിട്ടാണ് ധർമ്മരക്ഷകരുടെ ഈ നീക്കങ്ങളെ പൊതുജനങ്ങൾ കണ്ടത്. ദൈവവും സൃഷ്ടികളും തമ്മിൽ ശത്രുക്കളാണെന്നത്, സമ്പന്നരും അവരെ പിൻതുണച്ച സന്ന്യസ്തരും സൃഷ്ടിച്ച തെറ്റായ വേദശാസ്ത്രത്തിന്റെ പരിണിതഫലമാണ്.

ദൈവവും മനുഷ്യനും തമ്മിൽ വൈരികളാണെന്നും, പരസ്പര മത്സരികളാണെന്നുമുള്ള ചിന്തയെ ഇന്നു നാം കീഴടക്കിയേ മതിയാകൂ. മനുഷ്യന്റെ മഹത്വം കുറയുന്ന മുറയ്ക്ക്, ദൈവമഹത്വം വർദ്ധിക്കുന്നു എന്ന വികല സങ്കല്പവും നിലവിലുണ്ടായിരുന്നു! മൂലപാപത്തെക്കുറിച്ചുള്ള സിദ്ധാന്തങ്ങളാണ് ഈ മൂഢചിന്തയെ വളർത്തിയത്. അതായത്, മനുഷ്യരെല്ലാം കേവലം പാപികൾ; അവർക്കു കരണീയമായത്, അനുതപിക്കുക, പാപങ്ങൾ ഏറ്റുപറയുക, വിനയം ശീലിക്കുക, സ്വയം ശൂന്യമാക്കുക എന്നിവ മാത്രം!

ഒന്നാമത്, 'ദൈവ-മനുഷ്യ മത്സര'മെന്നതിനെപ്പറ്റി ചിന്തിക്കാം. അതിന്റെ വക്താക്കൾ പറഞ്ഞതിങ്ങനെ: മനുഷ്യൻ ദൈവത്തിനു പുറം തിരിഞ്ഞു നിൽക്കുമ്പോൾ, ശാസ്ത്രസാങ്കേതികരീതിയിൽ പ്രകൃതിയുമായി ബന്ധപ്പെടുന്നു. എന്നാൽ പ്രകൃതിയുടെ നേർക്കു പുറംതിരിഞ്ഞാൽ, മനുഷ്യൻ വിനീതനായി ദൈവത്തെ നേരിടുന്നു.

ഈ വ്യാഖ്യാനം തെറ്റാണെന്നു മാത്രമല്ല, വഴിതെറ്റിക്കുന്നതുമാണ്. കാരണം, പ്രകൃതി, മനുഷ്യൻ, ദൈവം എന്നിവ പരസ്പരബന്ധമില്ലാത്തതും, വിഭിന്നങ്ങളുമായ യാഥാർത്ഥ്യങ്ങളല്ല. സ്ഥല-കാലാധീനനായ മനുഷ്യൻ, ശരീരത്തിൽ വസിക്കുന്നിടത്തോളം പ്രകൃതിയുടെ ഭാഗമാണ്. മനുഷ്യനു പ്രകൃതിയുടെ പുറത്തേക്കു മാറാനോ അതിന്റെ ഗതിവിഗതികളെ നിർണ്ണയിക്കാനോ കഴിയുകയില്ല. മനുഷ്യൻ കൂടി സന്നിഹിതനാകുന്ന പ്രപഞ്ചരംഗമാണ് പ്രകൃതി. മനുഷ്യന് ജീവിക്കാൻ ഇടവും, ശ്വസിക്കാൻ പ്രാണവായുവും, ഭക്ഷിക്കുവാൻ ആഹാരവും ഇതര ശരീരാവശ്യങ്ങളും ആവശ്യമായിരിക്കുന്ന കാലമത്രയും പ്രകൃതിയിൽനിന്ന് അന്യമായിരിക്കാൻ കഴിയുന്നതല്ല. പുരാതനമോ, നവീനമോ ആയ സംസ്കാരങ്ങളിൽ, മനുഷ്യജീവിതം പ്രകൃതിയുമായി കെട്ടുപിണഞ്ഞു കിടക്കുന്നു.

രണ്ടാമത്, ഈശ്വരൻ പ്രത്യേക അതിരുകളുള്ള ഒരു യാഥാർത്ഥ്യമല്ല. തനിക്കും ഈശ്വരനുമിടയിൽ, വേർതിരിക്കുന്ന ഒരു സ്ഥലം സൃഷ്ടിക്കാൻ മനുഷ്യനു കഴിയുകയില്ല. മനുഷ്യനേയും പ്രകൃതിയേയും നിലനിർത്തുന്ന സത്യം ഈശ്വരനാണ്. മനുഷ്യനിലൂടെയും പ്രകൃതിയിലൂടെയും ദൈവം സ്വയം വെളിവാക്കുന്നു. ആകയാൽ, ദൈവത്തെയും, മനുഷ്യനെയും രണ്ട് വ്യത്യസ്ത ധ്രുവങ്ങളിലായി സങ്കല്പിക്കുന്നത് അബദ്ധമാണ്. അല്ലെങ്കിൽ, ഇവയിൽ ഒന്നിനെ തെരഞ്ഞെടുക്കുന്ന മനുഷ്യൻ മറ്റേതിനെ നിരാകരിക്കേണ്ടി വരും.

ഇക്കാരണത്താൽ മനുഷ്യൻ പ്രകൃതിയെ അടക്കി ഭരിക്കുക, അഥവാ സംരക്ഷിക്കുക എന്നത് പരസ്പര വിരുദ്ധമല്ല. 'അധിനിവേശം' എന്നതിന്റെ സ്ഥാനത്ത് 'കാര്യവിചാരകത്വം' എന്ന് എഴുതിയതുകൊണ്ടും വലിയ പ്രയോജനമില്ല; കാരണം, 'കാര്യവിചാരം' എന്ന ആശയത്തിൽ പ്രകൃതി ഒരു വസ്തുവായി മാത്രം കണക്കാക്കുക, പ്രകൃതിയെ മാറ്റിനിർത്തുക മുതലായ അപകടങ്ങൾ ഒളിഞ്ഞിരിപ്പുണ്ട്. യഥാർത്ഥത്തിൽ, അവ നമ്മുടെ സംസ്കാരത്തിന്റെ രോഗകാരണങ്ങളുമാണ്. 'പ്രകൃതി' എന്ന സ്വത്തിന്റെ ഉടമസ്ഥൻ ദൈവമാണ്, നാമാരുമല്ല. അതു പ്രയോജനപ്രദമായി ഉപയോഗിക്കുന്നതിന് നമ്മെ ഏല്പിച്ചിരിക്കുന്നു. അത്രമാത്രം. എന്നാൽ അപ്പോഴും തിയഡോർ റൊസാക്ക് പറഞ്ഞതുപോലെ ഏകദൃഷ്ടിയാണ് പ്രയോഗിക്കുന്നത്. പ്രകൃതിയെ സൂക്ഷിക്കുന്നതിനും പാലിക്കുന്നതിനുമായി, നമ്മുടെ കയ്യിൽ തന്നിരിക്കുന്ന ഒരു വസ്തുവായി പരിഗണിക്കുമ്പോഴാണ് കുഴപ്പമുണ്ടാകുന്നത്.

'താലന്തുകളുടെ ഉപമ' കാര്യവിചാരകത്വം എന്ന ആശയമുപയോഗിച്ച്, പുതിയനിയമ വെളിച്ചത്തിൽ വ്യാഖ്യാനിക്കുവാൻ സാദ്ധ്യമല്ല. ആ ഉപമയിൽ, പ്രകൃതിയെ സംബന്ധിച്ചുള്ള പരാമർശമേ ഇല്ല. മറിച്ച് ഓരോരുത്തരുടെയും പ്രത്യേകം കഴിവുകളെപ്പറ്റി സൂചനകളുള്ളതായിക്കരുതാം. 'അധീശത്വം' എന്ന ആശയം മാറ്റി 'കാര്യവിചാരം' എന്നു സ്ഥാപിക്കുന്നതിന് ഉല്പത്തി 1:21 പ്രയോഗിക്കുന്നതു യുക്തിക്കു ചേരുന്നതല്ല. നമുക്കു പുറത്തുള്ള ഒന്നിനെ, നന്നായി സൂക്ഷിച്ചു പരിപാലിക്കുക എന്നതിനേക്കാൾ ആഴത്തിലുള്ള അർത്ഥതലങ്ങൾ അതിൽ അടങ്ങിയിരിക്കുന്നു.

ഈ വൈജാത്യങ്ങൾക്ക് കൂടുതൽ വിശദീകരണം വേണ്ടിയിരിക്കുന്നു. ഇതിൽ എബ്രായ ജനതയെ പഴിച്ചിട്ടു കാര്യമില്ല. 'പ്രകൃതിദൈവങ്ങളെ' ആരാധിക്കുന്നതിൽ നിന്നും യഹോവ അവരെ കർശനമായി വിലക്കിയിരുന്നു. സർവ്വശക്തനായ യഹോവയെ മാത്രം ആരാധിക്കണമെന്ന് ആജ്ഞാപിക്കുകയും ചെയ്തിരുന്നു. എന്നാൽ, ഈ ഏകദൈവാരാധനയുടെ പശ്ചാത്തലത്തിൽ, പ്രകൃതിയെ ദൈവസൃഷ്ടിയായി കരുതി ആദരിക്കുന്നതിനു വിലക്കുണ്ടായിരുന്നില്ല. യഹോവയുടെ പ്രത്യക്ഷതയിങ്കൽ പർവതങ്ങളും വൃക്ഷങ്ങളും, ആനന്ദിച്ച് ആർക്കുകയും, ഭയന്നു വിറയ്ക്കുകയും ചെയ്യുന്നു. പ്രകൃതിയിൽ നിന്നും മനുഷ്യരിൽ നിന്നും പ്രകൃത്യാതീതമായ നിലയിൽ, ഈശ്വരസ്തോത്രം ഉയരുന്നു. എബ്രായർ അവർക്കു നിർവചനാതീതമായ ചരിത്രത്തിൽ കണ്ണുനട്ടുകൊണ്ട്, തങ്ങളെ പ്രാകൃതിക പ്രതീകങ്ങളിൽ നിന്ന് അന്യമായിക്കണ്ടിരുന്നില്ല. ചരിത്രം- പ്രകൃതി, പ്രകൃതി-ദൈവകൃപ, പ്രാകൃതികം-പ്രകൃത്യാതീതം എന്നിങ്ങനെയുള്ള വ്യവച്ഛേദങ്ങളൊന്നും അവർ ഉണ്ടാക്കിയിരുന്നില്ല. അവരെ സംബന്ധിച്ചിടത്തോളം, പ്രകൃതി, ദൈവോദ്ദേശ്യങ്ങളെ നിറവേറ്റുന്നതായിരുന്നു. ഭൂമി ധാരാളമായി വിളവുകൾ നൽകുന്നതും, ഇസ്രായേലിനു കടന്നുപോകാനായി, കടൽ ഇരുഭാഗത്തേക്കും മാറിനിൽക്കുന്നതും, ഉണങ്ങിയ നിലം കാണപ്പെടുന്നതും ഇത്തരത്തിൽ അവർ ഗ്രഹിച്ചു. ആധുനിക മനുഷ്യരായ നമ്മൾ തന്നെയാണ് ഇവയ്ക്കിടയിൽ അന്തരങ്ങൾ സൃഷ്ടിച്ചത്. ഈ അന്തരങ്ങൾ, നമ്മുടെ അപകടം പിടിച്ച വേദശാസ്ത്രത്തിലും സ്ഥാനം പിടിച്ചിരിക്കുന്നു. അതു പടർന്നു പന്തലിച്ചാൽ, നമ്മുടെ നഗരങ്ങളിലെ അന്തരീക്ഷ മലിനീകരണത്തേക്കാൾ മാരകമായിരിക്കും.

യേശുക്രിസ്തുവിന്റെ മനുഷ്യാവതാരത്തിന്റെ സാരം ഗ്രഹിക്കുന്നവർക്ക്, ഇത്തരം അനുഭവങ്ങൾക്ക് പരിഹാരം കാണാനാവും. തന്റെ ചരിത്രപരമായ ശരീരത്തിനുവേണ്ടി ക്രിസ്തു സ്വീകരിച്ചത്, പ്രകൃതിയിലെ 'വസ്തു'വാണ്. അവിടുന്ന് ആഹാരം ഭുജിച്ചു; പാനീയങ്ങൾ സ്വീകരിച്ചു; ശ്വാസോച്ഛ്വാസം ചെയ്തു. കരയിലും കടലിനു മുകളിലും നടന്നു. തന്റെ മനുഷ്യശരീരത്തിന്റെ ഉള്ളടക്കം ഭൗതിക വസ്തുക്കളായിരുന്നു. അതേ ശരീരം താബോർ മലയിൽ തേജസ്കരിക്കപ്പെട്ടു; മരത്തിന്മേൽ ക്രൂശിക്കപ്പെട്ടു; കബറിൽനിന്നു പുറത്തുവന്നു; അതേ ശരീരത്തിൽ ശിഷ്യർക്കു പ്രത്യക്ഷനായി; സ്വർഗ്ഗാരോഹണം ചെയ്യുകയും ചെയ്തു. റോമാ ലേഖനം 8-ാം അദ്ധ്യായത്തിൽ വർണ്ണിക്കുന്നപ്രകാരം, പ്രകൃതിയും വസ്തുക്കളും തന്റെ രക്ഷണ്യവ്യാപാരത്തിൽ പങ്കാളികളായി. ആധുനിക കാലത്തെ വേദവ്യാഖ്യാന പടുക്കൾ എങ്ങനെ വ്യാഖ്യാനിച്ചാലും, സർവ സൃഷ്ടിയും എന്നു പൗലോസ് അപ്പോസ്തോലൻ പറയുന്നത്, മനുഷ്യജാതിയെക്കുറിച്ചു മാത്രമല്ല എന്നു സ്പഷ്ടമാണ്.

ദൈവ-പ്രകൃതി- മനുഷ്യ വ്യവച്ഛേദം കൃത്രിമമായുണ്ടാക്കിയതാണ്. ദൈവം തന്റെ സൃഷ്ടിയെയും ക്രിസ്തുവിലുള്ള അതിന്റെ വീണ്ടെടുപ്പിനെയും, പ്രപഞ്ചത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നു. എന്നാൽ അതുകൊണ്ട് മനുഷ്യരാശിയും മറ്റു സൃഷ്ടികളും തമ്മിലുള്ള വൈജാത്യങ്ങൾ ഇല്ലാതാകുന്നില്ല. മനുഷ്യജാതിക്ക് സൃഷ്ടിയുടെ പുരോഹിതൻ എന്ന നിലയിൽ ഒരു പ്രത്യേക ഉത്തരവാദിത്തമുണ്ട്. കാരണം മനുഷ്യൻ എന്ന മദ്ധ്യസ്ഥനിലൂടെ, തന്നെത്തന്നെ സൃഷ്ടിക്കു വെളിപ്പെടുത്തുകയും, വീണ്ടെടുക്കുകയും ചെയ്യുന്നു. അക്കാരണത്താൽ മനുഷ്യൻ സൃഷ്ടിയുടെ ഭാഗമല്ലാതാകുന്നില്ല; പുരോഹിതൻ, താൻ പ്രതിനിധാനം ചെയ്യുന്ന ജനസമൂഹത്തിന്റെ അവിഭാജ്യ ഘടകമാണ്. ക്രിസ്തു സൃഷ്ടിയുടെ ഭാഗമായി തന്റെ സൃഷ്ടശരീരത്തിലൂടെ സൃഷ്ടിയെ ദൈവത്തിങ്കലേക്കുയർത്തി. അങ്ങനെ മനുഷ്യവർഗ്ഗം തന്റെ നിത്യപൗരോഹിത്യത്തിൽ പങ്കാളികളാകേണ്ടതാണ്.

### സാങ്കേതികവിദ്യയും കൂദാശയും

ഹെയ്ഡഗ്ഗർ എന്ന പണ്ഡിതൻ പറയുന്നത്, വേദശാസ്ത്രം, ക്രിസ്തുമതത്തെ ഒരു വസ്തുനിഷ്ഠ പ്രതിഭാസമായി വ്യാഖ്യാനിക്കാൻ ശ്രമിക്കുന്നു എന്നതാണ്. സെമിനാരി പഠനകാലത്തെ അറിവുകൾ വച്ച് ഇങ്ങനെ പറഞ്ഞതാകാം. അദ്ദേഹം തന്റെ തത്വശാസ്ത്രത്തിൽ അപഗ്രഥിക്കാൻ ശ്രമിക്കുന്നതു തന്നെയാണ് ക്രിസ്ത്യാനികൾ തങ്ങളുടെ മനന-ധ്യാനങ്ങളിലൂടെ നിർവഹിക്കുന്നത് എന്ന് അദ്ദേഹം ഓർക്കാതെ പോയത് ആശ്ചര്യജനകമാണ്. വേദശാസ്ത്ര മനനങ്ങൾ, ക്രിസ്തുവിശ്വാസത്തെ ഒരു വസ്തുനിഷ്ഠ പ്രതിഭാസമായി വ്യാഖ്യാനിച്ച്, അതിനെ നിലനിർത്താൻ ശ്രമിക്കുകയല്ല, മറിച്ച് ചരിത്രത്തിലെ ക്രിസ്തുമതത്തെപ്പറ്റി മനനം ചെയ്യുന്നതിന് (അതായത് 'പാരമ്പര്യ'ത്തെ) ശ്രമിക്കുകയും അതുവഴി പ്രതിഭാസത്തിൽ നിന്ന് തുടർച്ചയിലേക്ക് നീങ്ങുകയും ചെയ്യുന്നു. എന്നാൽ, പിന്നീട് അദ്ദേഹം ഈ വാദഗതിയിൽ മുമ്പോട്ടു പോയില്ല.

ക്രിസ്തു, സഭ എന്നിവയെ ശാസ്ത്രീയ സങ്കേതങ്ങളുപയോഗിച്ച് അപഗ്രഥിക്കുവാൻ, ക്രിസ്തീയ ചിന്തയും മനനവും ശ്രമിക്കുന്നില്ല. ക്രിസ്തു, സഭ എന്നിവയിലേക്കു തുറക്കുന്ന ഒരു വാതിലാണ് ക്രിസ്തീയ ചിന്തയും മനനവും; അതുവഴി തന്നെത്തന്നെ നമുക്കു വെളിപ്പെടുത്തുന്ന ദൈവത്തിങ്കലേക്കും. ഹെയ്ഡഗർ സത്തയിലേക്കുള്ള അന്വേഷണം നടത്തിയതും ഏകദേശം ഇങ്ങനെ തന്നെ.

ഇവിടെ ഒരു പുതിയ മനോഭാവം അനിവാര്യമായി വരുന്നു; എല്ലാം വസ്തുനിഷ്ഠമാക്കുന്ന വിശകലനരീതിയിൽ നിന്നും വിഭിന്നമാണിത്. ഭക്തിപുരസ്സരമുള്ള സ്വീകരണം എന്ന് അതിനെ വിളിക്കാം. നമുക്കു കാഴ്ച, കേഴ്‌വി മുതലായവ വഴി ഇന്ദ്രിയഗോചരമാകുന്ന സനാതന യാഥാർത്ഥ്യത്തിന്റെ നേരെ തുറന്നിരിക്കുന്ന മനസ്സാണ് ഈ മനോഭാവത്തിന്റെ കാതൽ. ഈ മനോഭാവം, ശാസ്ത്രസാങ്കേതിക ചിന്തയ്ക്കെതിരല്ല. അതിനെ ഉറപ്പിക്കുന്നതാണ്. ഇത്തരമൊരു അനുരഞ്ജന മനോഭാവത്തിന്റെ അഭാവത്തിൽ, സാങ്കേതിക-ശാസ്ത്ര മനോഭവങ്ങൾ അപകടകാരിയാകും, മനന-ചിന്താധാരകൾ അവ്യക്തമാകും.

ഈ 'ആദരപൂർണ്ണമായ സ്വീകരണ' മനോഭാവം, അത്യുന്നതരായ ശാസ്ത്രജ്ഞരിലും, ശാസ്ത്ര-തത്വശാസ്ത്രികളിലും കാണാം. ഇതിന്റെ ദൃഷ്ടാന്തമാണ്, ശാസ്ത്ര-തത്വശാസ്ത്രിയായ മിഖായേൽ പോളാനി. ശാസ്ത്രീയ കണ്ടുപിടുത്തങ്ങളെ വിശദീകരിക്കുമ്പോൾ, മേൽപറഞ്ഞ 'ആദരപൂർവമായ സ്വീകരണ'ത്തിന്റെ സ്ഥാനം അദ്ദേഹം ചൂണ്ടിക്കാണിക്കുന്നുണ്ട്. അനുഭവങ്ങളാണ്, പിന്നീട് ഈ വിശ്വാസത്തെ ഉറപ്പിക്കുന്നത്. ഇവിടെ ഒരു ബുദ്ധിമുട്ടുണ്ട്. ഈ നിഷ്കളങ്കമായ സ്വീകരണം, ശാസ്ത്രീയ കണ്ടുപിടുത്തങ്ങൾക്കല്ലാതെ, ശാസ്ത്ര

ത്തിനു തന്നെ പ്രയോഗിച്ചു കാണുന്നില്ല. ശാസ്ത്രീയ പരീക്ഷണങ്ങൾ പ്രതീക്ഷകളെ സ്ഥിരീകരിക്കുമ്പോൾ, ഈ സിദ്ധാന്തം ശാസ്ത്രപഠനങ്ങളുടെ ഭാഗമായിത്തീരുന്നു. അതു കൂടുതൽ പഠനങ്ങൾക്കും പ്രശ്നങ്ങൾക്കും വഴി തുറക്കുകയും ചെയ്യുന്നു.

ഋജുവായ ഈ മനോഭാവം കവിതയിലും, സാഹിത്യത്തിലും, സംഗീതത്തിലും കലാരൂപങ്ങളിലും കാണുന്നുണ്ട്. റെയ്നർ, മറിയ മിൽക്കെ, അലക്സാണ്ടർ പോപ്പ്, തോമസ് ട്രാഹേൺ, രവീന്ദ്രനാഥ് ടാഗോർ, റ്റി.എസ്. എലിയട്ട്, ജോൺസൺ ബ്ലോക്ക്, ഗോയ്ഥെ, ജറാർഡ് മാൻലെ ഹോപ്കിൻസ്, റെയ്സാ മാരിറ്റയിൻ മുതലായവർ ഈ ഗണത്തിൽപ്പെടും.

യഥാർത്ഥ പ്രാർത്ഥനയിൽ, ഈ മനോഭാവത്തിന്റെ ആഴം ലഭ്യമാണ്. എന്നാൽ അത് യാഥാർത്ഥ്യത്തെ നിയന്ത്രിക്കാനുള്ള ശ്രമത്തിന്റെ ഭാഗമായ പ്രാർത്ഥനയല്ല, മറിച്ച് അതിൽ ആത്മസമർപ്പണം, അനുതാപം, സ്വയംശൂന്യമാക്കൽ, രൂപാന്തരം നേടാനുള്ള ആഗ്രഹം എന്നിവ ഉണ്ടായിരിക്കും. ഇത്തരം പ്രാർത്ഥന, ആവശ്യങ്ങൾ നിരത്തുന്നതോ, കേവലം മദ്ധ്യസ്ഥതയോ, സ്വാർത്ഥലക്ഷ്യത്തോടു കൂടിയതോ അല്ല. റിച്ചാർഡ് ക്രാഷോ ഇതിനെ ഇങ്ങനെ വിവരിക്കുന്നു:

നിന്റെ മധുരദായകമായ കൃപ, നാഥാ!
തിരുമുഖം തേടാൻ എന്നെ പ്രേരിപ്പിക്കുമ്പോൾ,
തൃക്കണ്ണുകളിൽ എരിയുന്നോരഭിലാഷം
നിൻ പ്രേമത്തിൽ ഞാൻ അലിഞ്ഞുപോകുന്നു!




ഇത്തരം പ്രാർത്ഥന, സർവേശ്വരനോടുള്ള സമസ്ത സൃഷ്ടികളുടെയും സ്നേഹകൂട്ടായ്മയത്രേ; സ്രഷ്ടാവിന്റെ സ്നേഹം നിറഞ്ഞ പാണികളിലേക്ക് സ്വയം സമർപ്പിക്കുന്നതു വഴി, സൃഷ്ടി അതിന്റെ പൂർണ്ണത ആർജ്ജിക്കുകയാണ്.

ആധുനിക സംസ്ക്കാരം ഇത്തരം പ്രാർത്ഥനയ്ക്കുള്ള നമ്മുടെ ത്രാണി നഷ്ടപ്പെടുത്തുന്നു. വീണ്ടും, അത് ഒരു സാദ്ധ്യതയായി പരിണമിക്കുന്നതുവരെ, നമ്മെ ആകുലപ്പെടുത്തുന്ന പ്രശ്നങ്ങളായ അന്തരീക്ഷ മലിനീകരണം, അസംസ്കൃത വസ്തുക്കളുടെ പുനരുപയോഗം, നഗരവൽക്കരണം, ജനസംഖ്യാ വിസ്ഫോടനം, പുതിയ ഊർജ്ജസ്രോതസ്സുകളെ സൃഷ്ടിക്കൽ, സാങ്കേതികവിദ്യയെ മെരുക്കിയെടുക്കൽ, പ്രകൃതിയെപ്പറ്റി ശരിയായ അറിവ്, നീതിനിഷ്ഠമായ അന്താരാഷ്ട്ര സമൂഹ നിർമ്മിതി-ഇവയൊന്നും പരിഹരിക്കപ്പെടുകയില്ല തന്നെ.

ശാസ്ത്രവും സാങ്കേതികവിദ്യയും സനാതന സത്യത്തിൽ നിന്നു നമ്മെ അകറ്റിയിരിക്കുന്നതിനാൽ, രണ്ടു സാദ്ധ്യതകളാണ് നമ്മുടെ മുമ്പിലുള്ളത്. ഒന്ന്, അവയിൽ നിന്ന് വിട്ടുനിന്നുകൊണ്ട്, അവയെ മനസ്സിലാക്കാൻ ശ്രമിക്കുക. രണ്ട്, സാങ്കേതികവിദ്യകൾ തന്നെ അവയെ നിയന്ത്രിക്കുക. ശാസ്ത്ര-സാങ്കേതികവിദ്യയോട് നാം വളരെയേറെ താദാത്മ്യം പ്രാപിച്ചിരിക്കുന്നതിനാൽ പരമയാഥാർത്ഥ്യത്തെ പൂർണ്ണമായി നേരിടുന്നതിനും, അത് സർവത്തിന്റെയും സ്രോതസാണെന്ന് ഗ്രഹിക്കുന്നതിനും, ആദരവോടെ അതിനെ സ്വീകരിക്കുന്നതിനും, സ്നേഹത്തിന്റെ ആത്മാവിൽ നമ്മെ, ആ പരമസത്യത്തിനു കീഴ്പ്പെടുത്തുന്നതിനും നമുക്കു കഴിയാതെയായിരിക്കുന്നു. സൃഷ്ടപ്രപഞ്ചത്തിലൂടെ നമുക്കു വെളിപ്പെടുന്ന സർവശക്തനോട് പൂർണ്ണമായി സംവദിക്കുന്നതിനും നാം അശക്തരായിരിക്കുന്നു.

ഇവിടെ ഒരു മുന്നറിയിപ്പുണ്ട്: ദർശകരായ ശാസ്ത്രജ്ഞർ പറയുന്നത്, ശാസ്ത്രം, യാഥാർത്ഥ്യത്തിന്റെ പൊരുൾ തേടുന്നതിനാൽ, സമ്പൂർണ്ണമാണെന്നാണ്. ഉദാഹരണമായി, ബ്രോണോവ്സ്ക്കിയുടെ വീക്ഷണത്തിൽ, ശാസ്ത്രം പ്രകൃതിയോട് താദാത്മ്യം നേടുന്നതിനുമുള്ള ഒരു ഉപാധിയാണ്; കാരണം, സചേതനവും അചേതനവുമായ പ്രപഞ്ചത്തിന്റെ ഒരു ഏകീകൃത ചിത്രം, പ്രപഞ്ചനിയമം വഴി കണ്ടെത്തുവാനാണ് ശാസ്ത്രം ശ്രമിക്കുന്നത്. ഇത്തരമൊരു അന്വേഷണം, ശാസ്ത്രത്തിന്റെ ഭാഗമാണെന്നത് സത്യം തന്നെ. എന്നാൽ അത് ഗുരുത്വം കുറഞ്ഞതും, നമ്മുടെ നിയന്ത്രണത്തിലുള്ളതുമായ ഐക്യമാണ്. ആ സത്യത്തിനു മുമ്പിൽ നാം കീഴടങ്ങുന്നില്ല. ശാസ്ത്രത്തിന്റെ പൊതുതത്വം, ഒരേ ഗണത്തിൽപ്പെടുന്ന നിയമങ്ങൾ ഉപയോഗിച്ച്, എല്ലാറ്റിനെയും വിശദീകരിക്കുക എന്നതാകാം. എന്നാൽ ഇവിടെ, പരമസത്യത്തെ നാം വിശദീകരിക്കുന്നതിനല്ല; അതിനു മുമ്പിൽ ആത്മസമർപ്പണം ചെയ്യുന്നതിനാണ് ശ്രമിക്കേണ്ടത്. ആ സമർപ്പണം, വ്യക്ത്യാധിഷ്ഠിതവും ബൗദ്ധികവുമായ നിലയിലല്ല; വ്യക്തിപരവും, പരിപൂർണ്ണവുമായ രീതിയിലായിരിക്കണം. ഏതോ അജ്ഞാത നിലയിൽ പറന്നുയർന്ന് നിത്യസത്യത്തോടു ചേരുക എന്നല്ല ഇതിനർത്ഥം. ഇവിടെ, പ്രപഞ്ചവസ്തുക്കളെയും,പ്രകൃതിയെയും, ചരിത്രത്തെയും കേവലം 'മായ'യായി കരുതി തള്ളിക്കളയുന്ന ഭാരതീയ-യവനചിന്താഗതിയോട് വിയോജിക്കേണ്ടിയിരിക്കുന്നു. ശ്രീശങ്കരാചാര്യരുടെ 'അദ്വൈത' ചിന്ത, ഇപ്പറഞ്ഞതിന് ഒരു ഉദാഹരണമാണ്. സമയം, കാലം എന്നിവയിൽ നിന്നന്യമായ ഒരു യോഗാത്മക ഐക്യമല്ല നാം തേടുന്നത്; മറിച്ച് പൗലോസ് അപ്പോസ്തോലനുണ്ടായ, യോഹന്നാൻ ശ്ലീഹായും പറഞ്ഞുതരുന്ന അതീന്ദ്രിയാനുഭവമാണ്; അക്കാരണത്താൽ പഴയകാല ജ്ഞാനവാദികളുടെ സിദ്ധാന്തങ്ങളും, 'പ്രകൃതിയിലേക്കു മടങ്ങാം' എന്ന റൊമാന്റിക് ചിന്തയും നമുക്കു സ്വീകാര്യമല്ല.

'യോഗാത്മകത', പാശ്ചാത്യചിന്തയിൽ 'വൃത്തികെട്ട' ഒരു പദമാണ്. അവർ അതിനെ ഭാഗികമായി മാത്രം ഗ്രഹിക്കുന്നു എങ്കിലും, അത് ആകർഷണീയമായ ചിന്ത തന്നെയാണ്. എമിൽ ബ്രൂണർ ഉൾപ്പെടെയുള്ള കാൽവിനിസ്റ്റുകൾ അതിനെ നിഷേധിച്ചിരുന്നു. യേശുക്രിസ്തുവിന്റെ ഏക മദ്ധ്യസ്ഥതയ്ക്കു നിരക്കുന്നതല്ല അത് എന്ന് അവർ കരുതുന്നു; കാരണം മിസ്റ്റിക്കുകൾ 'മദ്ധ്യസ്ഥതയില്ലാതെ ദൈവത്തെ പ്രാപിക്കുവാൻ ശ്രമിക്കുന്നു.' യോഗാത്മകതയും വിശ്വാസസിദ്ധാന്തങ്ങളും ശുദ്ധമായ ക്രിസ്തീയതയെ വികലമാക്കുന്നു എന്ന്, യവന സ്വാധീനത്താൽ ഹാനാർക്ക് കരുതിയതും ഇതുകൊണ്ടു തന്നെ. ആകയാൽ, യോഗാത്മകത എന്ന പദം മാറ്റിവച്ചിട്ട്, ദൈവപ്രവർത്തനം വഴി, ക്രിസ്തുവിനോടുള്ള ഭാഗധേയം നേടാം. കാരണം, മറ്റെല്ലാ യാഥാർത്ഥ്യങ്ങളുടെയും നിലനില്പ് അതിന്മേലാണ്!

യൂക്കറിസ്റ്റ് (വിശുദ്ധ ബലി) എന്നതിന്റെ യഥാർത്ഥ പൊരുൾ, ക്രിസ്തുവിൽ ദൈവത്തോടും പരസ്പരവുമുള്ള ഐക്യമാണ്. അതു തന്നെയാണ് ആധികാരികമായ, ക്രിസ്തീയ യോഗാത്മകത. വി. ബലിയിൽ, ആത്മസമർപ്പണം വഴി, സൃഷ്ടി മുഴുവനുമായി നാം ഒന്നായിത്തീരുന്നു. മനുഷ്യജീവിതത്തിനു പൂർണ്ണത നൽകുന്ന യോഗാത്മകതയാണിത്. പോൾ എവുഡോക്കിമോവ് ഇങ്ങനെ പറയുന്നു:

വി. കുർബാന സ്ഥാപനത്തിൽ ക്രിസ്തു ഉപയോഗിച്ച വാക്കുകൾ ("ഇത് എന്റെ ശരീരം") ക്രിസ്തുവിന്റെ പൂർണ്ണതയായ, ജീവനുള്ള ശരീരത്തെ സ്വീകർത്താവിലേക്ക് സംക്രമിപ്പിക്കുന്നു. "വചനം മാംസമായിത്തീർന്നു" എന്നതിന്റെ അർത്ഥം, ദൈവം മനുഷ്യസ്വഭാവം പൂർണ്ണമായി സ്വീകരിക്കുകയും അതു വഴി, പ്രപഞ്ചം മുഴുവനെയും തന്നിലേക്ക് ആവാഹിക്കുകയും ചെയ്തു എന്നത്രേ. വിശ്വാസപ്രമാണത്തിൽ പരാമർശിക്കപ്പെടുന്ന, 'ജഡത്തിന്റെ ഉയിർപ്പ്', മനുഷ്യന്റെ ശരീരാത്മദേഹികളുടെ പുനഃസംഘടനയെ ഏറ്റുപറയുന്നതാണ്. 'സകല ജഡവും ദൈവത്തിന്റെ രക്ഷ കാണും' എന്നു പറഞ്ഞാൽ, പ്രകൃതി മുഴുവന്റെയും വീണ്ടെടുപ്പ് എന്നാണർത്ഥം.

'കൂദാശ' എന്നത് 'വചന'ത്തിന്റെ ചുരുക്കെഴുത്തല്ല. പ്രത്യക്ഷ വചനം എന്ന് വി. അഗസ്തീനോസ് പറഞ്ഞത് ശരിയല്ല. പൗരസ്ത്യ ക്രിസ്ത്യാനികൾ, വി. ബലിയെ പുരസ്ക്കരിച്ച് യോഗാത്മകം (Mystery) എന്നു പറയുന്നത് രണ്ട് അർത്ഥതലങ്ങളിലാണ്. ഒന്ന്, ദൈവസിംഹാസനത്തിനു ചുറ്റും നിൽക്കുന്ന സ്വർഗ്ഗീയ മാലാഖമാരുടെ സംഘങ്ങളിലേക്ക് ആനയിക്കപ്പെടുന്നു. രണ്ട്, ക്രിസ്തുവിലുള്ള മദ്ധ്യസ്ഥതാൽ മനുഷ്യൻ നേടുന്ന ദൈവത്തോടുള്ള സ്നേഹസമ്പർക്കം. ഇവ രണ്ടും തമ്മിൽ പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു. 'ആനയിക്കപ്പെടുക', 'തുടക്കം കുറിക്കുക' എന്നിവ കൊണ്ട്, സ്നേഹത്തിലുള്ള ഭാഗധേയമാണ് വിവക്ഷിക്കുന്നത്. അവിടെ, ദൈവവും പ്രപഞ്ചവും ആലിംഗനത്തിലാ

യി, പരസ്പരം സംക്രമിക്കപ്പെടുന്നു. ഈ അർത്ഥത്തിൽ തന്നെയാണ്, വിവാഹത്തെ ഒരു കൂദാശയായി വ്യാഖ്യാനിക്കുന്നത്. വിവാഹത്തിൽ കൃപ ദാനം ചെയ്യപ്പെടുന്നു എന്നതു മാത്രമല്ല; അതിന്റെ അത്യുദാത്തമായ അവസ്ഥയിൽ, പരസ്പരം സമർപ്പിക്കുന്ന കൂദാശയുമാണ് എന്നതും കൂടിയാണ്. ഈ സമർപ്പണ പാരസ്പര്യം, ദൈവവും, സ്നേഹപ്രപഞ്ചവും തമ്മിൽ ഒന്നാകുന്നതിന്റെ പ്രതീകവുമാണ്.

മനുഷ്യനും പ്രകൃതിയും തമ്മിലുള്ള ബന്ധം, സാങ്കേതികവിദ്യ അന്യവൽക്കരിക്കുന്നതിനാൽ, ദൈവവും പ്രകൃതിയും തമ്മിലുള്ള ത്യാഗനിർഭരമായ പാരസ്പര്യം മനുഷ്യനു നഷ്ടമാകുന്നു. ഈ സ്നേഹബന്ധമാണ് യഥാർത്ഥ മനുഷ്യത്വത്തിന്റെ കാതൽ. സ്വയം സമർപ്പിക്കുന്നതിനുള്ള കഴിവ് നമുക്കു നഷ്ടപ്പെട്ടുകൊണ്ടിരിക്കുകയാണ്. സാങ്കേതികവിദ്യാ സംസ്ക്കാരം കൊണ്ടുവന്നിരിക്കുന്ന അന്തരീക്ഷ മലിനീകരണം, അസംസ്കൃത വസ്തുക്കളുടെ ലഭ്യതാരാഹിത്യം മുതലായ അപകടങ്ങളേക്കാൾ ഗുരുതരമാണ് ഈ നഷ്ടം.

പ്രകൃതിയോടുള്ള നമ്മുടെ ബന്ധത്തിൽ, ‘ആധിപത്യം,’ ‘യോഗാത്മകത’ എന്നിവയുടെ താളം തെറ്റാതെയുള്ള സന്തുലനാവസ്ഥ നിലനിർത്തേണ്ടതാണ്. അനുരഞ്ജനപ്പെടേണ്ടത്, സാങ്കേതികവിദ്യ-വേദശാസ്ത്രം, ശാസ്ത്രം-വേദശാസ്ത്രം എന്നിങ്ങനെയുള്ള വ്യവച്ഛേദങ്ങളല്ല പ്രധാനം. ‘അധിനിവേശം-യോഗാത്മകത’ എന്നീ മനോഭാവങ്ങളാണ് ശ്രദ്ധിക്കപ്പെടേണ്ടത്. നമ്മുടെ ശരീരത്തിന്മേൽ ആധിപത്യം സ്ഥാപിക്കുന്നതു പോലെയാണ് പ്രകൃതിയുടെ മേലും ആധിപത്യം സ്ഥാപിക്കാൻ ശ്രമിക്കുന്നത്. നമ്മുടെ ശരീരം നമ്മുടെ മാത്രം ഉപയോഗത്തിനുള്ളതല്ല. വി. ബലിയിലൂടെ, വി. ബലിയെന്ന യോഗാത്മക അനുഭവത്തിലൂടെ ദൈവകരങ്ങളിലേക്കു സമർപ്പിക്കുകയാണ്. ഇതുതന്നെയാണ് കുരിശിന്റെ മർമ്മവും, ക്രിസ്തു, പ്രകൃതി, മനുഷ്യരാശി എന്നിവയോടൊപ്പം, സ്നേഹാധിക്യം മൂലമുള്ള ആത്മനിഷേധത്തിൽ, തന്നെത്തന്നെ ദൈവത്തിനു സമർപ്പിച്ചു; അങ്ങനെ മനുഷ്യസ്വഭാവത്തെയും പ്രകൃതിയെയും വീണ്ടെടുത്തു. നിത്യമായ ആ ആത്മബലിയിലും, സ്നേഹത്തിലും പങ്കുകാരാകാനാണ് നമ്മെ വിളിക്കുന്നത്. സ്ഥല-കാലാധീനമായ വാസ്തവിക ലോകത്തെ, മാനവീകരിക്കുന്നതിനുള്ള മാർഗ്ഗമാണ് സാങ്കേതികവിദ്യ. അതുവഴി, മനുഷ്യശരീരം പ്രപഞ്ചത്തെ മുഴുവൻ ആവരണം ചെയ്യാനിടയാകുന്നു. പക്ഷേ, ആ മാനവീകരണ പ്രവർത്തനങ്ങൾ, രക്ഷയുടേതാകണമെങ്കിൽ, മനുഷ്യൻ തന്നെത്തന്നെയും പ്രപഞ്ചത്തെയും, സ്നേഹപൂർവ്വം ദൈവത്തിനു സമർപ്പിക്കുന്ന നിലയിലെത്തണം. സാങ്കേതികവിദ്യയുപയോഗിച്ച് പ്രകൃതിയെ സ്വതാത്പര്യങ്ങൾക്കുവേണ്ടി, കീഴടക്കുന്നതാണ് ‘മൂലപാപം.’ ഈ അധർമ്മം, ദൈവത്തിനെ പുറത്താക്കി, സ്വന്ത താത്പര്യങ്ങൾക്കുവേണ്ടി, അധീശത്വം അവകാശപ്പെടുകയും ചെയ്യുന്നു.

പ്രകൃതിയുടെമേലുള്ള ആധിപത്യം, അതീന്ദ്രീയ ആരാധനയ്ക്കുള്ളിലാകുന്നില്ലെങ്കിൽ ആധിപത്യവും യോഗാത്മകതയും നമുക്കു നഷ്ടമാകും.

(തുടരും)

# Lt.Col. ഡോ. പി. എം. റജിമോൻ മാർ യൂലിയോസിനെ സന്ദർശിച്ചു




കുന്നംകുളം: തുഞ്ചത്തെഴുത്തച്ഛൻ മലയാളം സർവ്വകലാശാലയുടെ പുതിയ പരീക്ഷാ കൺട്രോളറായി ചുമതലയേറ്റ, പഴഞ്ഞി മാർ ഡയനിഷ്യസ് കോളജിലെ ഇക്കണോമിക്സ് വിഭാഗം അസോസിയേറ്റ് പ്രൊഫസറായ ലഫ്റ്റനന്റ് കേണൽ ഡോ. പി. എം. റജിമോൻ കുന്നംകുളം ആർത്താറ്റ് അരമനയിലെത്തി ഡോ. യൂലിയോസിനെ സന്ദർശിച്ചു. മെത്രാപ്പോലീത്താ അദ്ദേഹത്തെ പൊന്നാടയിട്ട് അനുഗ്രഹിച്ചാശീർവദിച്ചു. കുന്നംകുളം ഭദ്രാസന കൗൺസിൽ അംഗം അഡ്വ. ഗിൽബർട്ട് ചീരൻ സന്നിഹിതനായിരുന്നു.

ഇന്ത്യൻ ആർമിയിൽ ക്യാപ്റ്റൻ റാങ്കിലുള്ള NCC ഓഫീസർ കൂടിയാണ് ഇദ്ദേഹം. കോട്ടയം മഹാത്മാഗാന്ധി സർവ്വകലാശാലയിൽ നിന്നും ആദിവാസികളുടെ ജീവിത രീതിയെക്കുറിച്ചുള്ള പഠനത്തിന് ഡോക്ടറേറ്റ് നേടിയിട്ടുണ്ട്. കോട്ടയം മഹാത്മാഗാന്ധി സർവ്വകലാശാലയിൽ റിസർച്ച് ഗൈഡായി പ്രവർത്തിച്ചുവരുന്ന ഇദ്ദേഹത്തിന്റെ കീഴിൽ 7 പേർ ഗവേഷണ ബിരുദം നേടിയിട്ടുണ്ട്. സാമ്പത്തിക ശാസ്ത്ര സംബന്ധിയായ 3 പുസ്തകങ്ങൾ രചിച്ചിട്ടുണ്ട്. കേരളത്തിലെ വനനശീകരണത്തെ സംബന്ധിച്ച പുസ്തകം ജർമ്മനിയിലെ ലാംബർട്ട് അക്കാഡമിയും സ്ഥൂലധനതത്ത്വശാസ്ത്രത്തെ സംബന്ധിച്ച 2 പുസ്തകങ്ങൾ ചെന്നെയിലെ ഷാൻലാക്സ് പബ്ലിക്കേഷൻസുമാണ് പ്രസിദ്ധീകരിച്ചിട്ടുള്ളത്.

സാമ്പത്തിക ശാസ്ത്ര വിഭാഗത്തിൽ ബിരുദാനന്തര ബിരുദ വിദ്യാർത്ഥികൾക്കുള്ള രണ്ട് അക്കാഡമിക് ടെക്സ്റ്റ് പുസ്തകങ്ങളുടെ രചനയും ഇദ്ദേഹം നിർവ്വഹിച്ചിട്ടുണ്ട്.

ദേശീയ-അന്തർദേശീയ ജേർണലുകളിലായി 36 ഗവേഷണ പ്രബന്ധങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്. വിവിധ കോൺഫറൻസുകളിലായി 26 ധനശാസ്ത്ര സംബന്ധിയായ പ്രബന്ധങ്ങൾ അവതരിപ്പിച്ചിട്ടുണ്ട്. കോഴിക്കോട് സർവ്വകലാശാലയുടെ എക്സാമിനേഷൻസ് വിജിലൻസ് സ്ക്വാഡ് അംഗമായിരുന്നു. മാതൃഭൂമി പത്രത്തിൽ സബ് എഡിറ്ററായി പ്രവർത്തിച്ചിട്ടുണ്ട്.

മൂവാറ്റുപുഴ മേക്കടമ്പ് മത്തായി - ശോശാമ ദമ്പതികളുടെ മകനായ ഇദ്ദേഹം കുന്നംകുളം - പഴഞ്ഞി കത്തീഡ്രൽ ഇടവകാംഗമാണ്. പഴഞ്ഞി കത്തീഡ്രലിലെ ബൈബിൾ ക്ലാസ്സ് യൂണിറ്റിലെ സജീവ സാന്നിധ്യമാണ്. കുന്നംകുളം -ചിറളയം ബഥനി കോൺവെന്റ് ഗേൾസ് ഹൈസ്ക്കൂൾ അധ്യാപിക പ്രിൻസി സഹധർമ്മിണിയാണ്. മക്കൾ - അബേൽ, അന്ന, ആഗ്ന.




**കൊച്ചി ഭദ്രാസനാധിപൻ ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്ത 2021 ഏപ്രിൽ 24 ശനിയാഴ്ച കൂദാശ ചെയ്യുന്ന കാനായിക്കോട് സെന്റ് മേരീസ് ഓർത്തഡോക്സ് ദേവാലയത്തിന്റെ വജ്ര ജൂബിലി ഹാൾ.**

# പൈശാചിക ശക്തികളെ ക്രിസ്തുവിൽ ആശ്രയിച്ച് തോൽപ്പിച്ച വി. ഗീവർഗീസ് സഹദാ


**ഡോ. ഗീവർഗീസ് മാർ യൂലിയോസ്**


വന്ദ്യ വൈദിക ശ്രേഷ്ഠരെ, വിശ്വാസ സമൂഹമേ...

പരിശുദ്ധനായ മാർ ഗീവർഗ്ഗീസ് സഹദായുടെ പെരുന്നാൾ, ഒരിക്കൽ കൂടി ആഘോഷിക്കുവാൻ നമുക്ക് ഭാഗ്യം ലഭിക്കുന്നു. പ്രത്യേകിച്ച് കുന്നംകുളം പട്ടണത്തിന്റെ ഗിരിശിബിരത്തിൽ നിൽക്കുന്ന, പരി.ഗീവർഗ്ഗീസ് സഹദായുടെ മധ്യസ്ഥതയിലുള്ള ഈ ശ്രേഷ്ഠമായ ദേവാലയത്തിൽ അത് ആഘോഷിക്കുന്നു. ചരിത്രപരമായി നോക്കുമ്പോൾ, കേവലം 23 വയസ്സ് മാത്രം ജീവിച്ച ഒരു വ്യക്തിയുടെ 1718-മത് പെരുന്നാളാണ് സഭ ആഘോഷിക്കുന്നത്. അദ്ദേഹത്തിന്റെ മരണം എ.ഡി. 303-ൽ ആണ് എന്ന് ചരിത്രകാരൻമാർ സാക്ഷിക്കുന്നു. അപ്പോൾ ഇത് 1718-മത് ഓർമ്മപ്പെരുന്നാളാണ്. ആ വിശുദ്ധന്റെ മധ്യസ്ഥതയിൽ നമുക്ക് അഭയം പ്രാപിക്കാം.



ദീർഘമായ ഒരു പ്രഭാഷണത്തിനു വേണ്ടിയല്ല നിൽക്കുന്നത്. സഹദത്വത്തിന്റെ ഒരു പ്രമാണം എന്ത് എന്ന് ഒറ്റവാക്കിൽ ഓർക്കുവാനാണ്. വി. മത്തായി ശ്ലീഹായിലൂടെ കൂടെ കർത്താവ് നമ്മോടും പറയുകയാണ്, ചെന്നായ്ക്കളുടെ ഇടയിലേക്ക് കുഞ്ഞാടുകളെപ്പോലെ ഞാൻ നിങ്ങളെ അയക്കുന്നു. അതു കൊണ്ട് പാമ്പിനെപോലെ ബുദ്ധിയുള്ളവരായിരിപ്പിൻ. പ്രാവിനെപ്പോലെ നിഷ്കളങ്കരായിരിപ്പിൻ. താഴോട്ട് പറയുമ്പോൾ വീണ്ടും പറയുകയാണ്.... ശരീരത്തെ കൊല്ലുന്നവരെ നിങ്ങൾ ഭയപ്പെടേണ്ട. ആത്മാവിനെ നിത്യ അഗ്നിയിൽ പ്രവേശിപ്പാൻ സാധിക്കുന്ന ദൈവത്തെ മാത്രം ഭയപ്പെടുക. ദൈവം അനുവദിക്കുന്നെങ്കിൽ നാളെ വി. ഗീവർഗ്ഗീസ് സഹദായുടെ ജീവചരിത്രം ഏതാനും വാക്കുകളിൽ വി. കുർബാനമധ്യേ ഓർത്തു കൊള്ളാം. എന്നാൽ ഇന്ന് ബഹുമാനപ്പെട്ട അച്ചനുമായിട്ട് ഞാൻ സംസാരിച്ചപ്പോൾ ഒരു അഞ്ചു മിനിട്ട് സമയം ഏവൻഗേലിയോൻ കഴിയുമ്പോൾ ഈ പെരുന്നാളിലേക്ക് നമ്മെ ഒന്ന് ഒരുക്കുവാനുള്ള ചെറിയ സന്ദേശം നൽകാമെന്ന് പറഞ്ഞതുകൊണ്ടാണ് ഇവിടെ നിൽക്കുന്നത്.

എക്കാലത്തും ചെന്നായ്ക്കളുടെ മുന്നിൽ കുഞ്ഞാടുകളെപ്പോലെ അയക്കപ്പെടുന്ന അനുഭവമാണ് പ. സഭക്ക് ഉള്ളത് എന്ന് ഓർക്കണം. പ്രത്യേകിച്ച് ഈ ദിവസങ്ങളിൽ മലങ്കര സഭയുടെ ചരിത്രം ഒരാവർത്തി കൂടി വായിക്കുകയായിരുന്നു.

ഇസഡ്. എം. പാറേട്ട് എന്ന മഹാൻ അത് അതിവിപുലമായി, ചരിത്രരേഖകളുടെ പശ്ചാത്തലത്തിൽ എഴുതിയിട്ടുണ്ട്. അതിൽ ഈ ദിവസങ്ങളിൽ പ്രത്യേകമായിട്ട് കടന്നു പോയ ഭാഗം, ചെന്നായ്ക്കളുടെ മുന്നിൽ കുഞ്ഞാടുകളെപ്പോലെ അയക്കപ്പെട്ട നമ്മുടെ പിതാക്കൻമാരുടെ ഒരു സംക്ഷിപ്ത ചരിത്രമാണ്.

ഉദയംപേരൂർ സുന്നഹദോസ് മുതൽ കൂനംകുരിശ് സത്യവും തുടർന്ന് ഉണ്ടാകുന്ന മാർത്തോമ്മാ മെത്രാപ്പോലീത്തൻമാരും അവർ അനുഭവിച്ചതായ ത്യാഗത്തിന്റെയും യാതനകളുടേയും കഥയും. എന്നാൽ ഒടുവിൽ വീണ്ടും പോർച്ചുഗീസുകാരുടെ മേൽക്കോയ്മയിൽ നിന്ന് രക്ഷപ്പെട്ട്, ദൈവകൃപയിൽ ആശ്രയിച്ച് മുന്നോട്ട് പോകുന്ന സഭയെ മറ്റൊരു വിദേശ ആധിപത്യശക്തികൾ ശ്ലീഹൻമാരുടെയൊക്കെ പേര് പറഞ്ഞു കൊണ്ട്, വീണ്ടും അതിനെ കീഴ്പ്പെടുത്തുകയും അങ്ങനെ 1653 മുതൽ മാർത്തോമ്മായുടെ പിൻഗാമി എന്നറിയപ്പെട്ടിരുന്ന സഭയെ 1770-ൽ ആയപ്പോൾ ആറാം മാർത്തോമ്മായുടെ കാലത്ത് പീഡിപ്പിച്ച് ,ഉപദ്രവിച്ച്, പേടിപ്പിച്ച് അദ്ദേഹത്തെ വീണ്ടും 'ദിവന്നാസിയോസ്' ആക്കിത്തീർക്കുകയും ചെയ്ത ഒരു ചരിത്രം. ഒന്നും വിശദമായി ഞാൻ പറയുകയല്ല. അവിടെയൊക്കെ സഭ വിഭജിക്കപ്പെടാതിരിക്കുവാൻ വേണ്ടി വിദേശ അടിമനുകത്തിന്റെ കീഴിൽ പ്രവർത്തിക്കാൻ പിതാക്കന്മാർ നിർബന്ധിതരായിത്തീരുന്ന അവസ്ഥ. അങ്ങനെയുള്ള അവസ്ഥകളിൽ നിന്ന് ഒടുവിൽ മലങ്കര സഭക്ക് മോചനം ലഭിച്ചതാണ് ആത്യന്തികമായി 1912-ഉം 34-ഉം തുടർന്ന് ഉള്ള ഇതുവരെയുള്ള ചരിത്രങ്ങളും.

അതിന്റെ ഒരു പൂർണ്ണതയാണ് 2017. അതിന് ലഭിച്ച മറ്റൊരു മകുടമാണ് ഈ കഴിഞ്ഞ വെള്ളിയാഴ്ച ഉണ്ടായ ഒരു പ്രഖ്യാപനം. പ. ബാവാ തിരുമേനിയെ ഓർത്ത് അദ്ദേഹത്തിന്റെ ആത്മാവിൽ നിന്നുകൊണ്ട് പറയുകയാണ്....

'ഇനി മലങ്കര സഭക്ക് ഒന്നും ഭയപ്പെടേണ്ടതില്ല.' ഒരു നിയമനിർമ്മാണവും സഭയുടെ ഭരണഘടനക്കും സഭയുടെ അസ്ഥിത്വത്തിനും എതിരേ നടക്കുകയില്ല എന്ന് രാജ്യത്തിന്റെ പരമോന്നത നീതിപീഠം വീണ്ടും പ്രഖ്യാപിച്ചിരിക്കുകയാണ്.

ഞാനിത് കക്ഷിവഴക്ക് പറയുവാനല്ല. മറിച്ച് പ. ഗീവർഗ്ഗീസ് സഹദായുടെ തത്വം ഇതായിരുന്നു. അദ്ദേഹം അനേകം ഭരണാധികളാൽ പീഡിപ്പിക്കപ്പെട്ടവനാണ്. വലിയ സ്ഥാനമുണ്ടായിരുന്നു ,ഉയർന്ന വാഗ്ദാനങ്ങളുണ്ടായിരുന്നു. എന്നാൽ ശരീരത്തെ കൊല്ലുന്നവന്റെ മുന്നിൽ അശേഷം ഭയം കൂടാതെ, ശക്തിയോടെ യേശുക്രിസ്തുവിനുവേണ്ടി സാക്ഷിയായി നിന്നു. അതുകൊണ്ടാണ് ആ വലിയ സഹദാ ലോകമെമ്പാടും അറിയപ്പെടുന്ന ഒരു മഹത് വ്യക്തിത്വമായി നിൽക്കുന്ന അദ്ദേഹത്തിന്റെ പെരുന്നാൾ 1718-മത് ഓർമ്മപ്പെരുന്നാൾ... ഞാൻ പറയും അദ്ദേഹത്തിന്റെ പെരുന്നാൾ കൃത്യമായിട്ട് ഡേറ്റ് ഉള്ളതാണ്. അതുകൊണ്ട് വർഷം ഉൾപ്പെടെ ഇത്രാമത്തെ ഓർമ്മപ്പെരുന്നാൾ എന്ന് തന്നെ നാം പറയണം, കാരണം അദ്ദേഹം ഒരു ചരിത്ര പുരുഷനാണ്. പൈശാചിക ശക്തികളെ ക്രിസ്തുവിൽ ആശ്രയിച്ച് തോൽപ്പിച്ചവനാണ്. ആ ഒരു ദൗത്യമാണ് നമ്മെ ദൈവം ഭരമേൽപ്പിച്ചിരിക്കുന്നത് എന്ന് മാത്രം ഓർത്തുകൊണ്ട് ... നമ്മുടെ പൂർവ്വപിതാക്കൻമാരെ ഓർത്ത്.. മക്കളിലപ്പൻ ...എന്നുള്ള കുക്കിലിയാൻ ചൊല്ലിക്കൊണ്ട് ... ബോവുസോ ചൊല്ലിക്കൊണ്ട്... സന്ധ്യാനമസ്ക്കാരത്തിന്റെ അവസാനത്തിലേക്കും സൂത്താറാ നമസ്ക്കാരത്തിലേക്കും തുടർന്നുള്ള ചടങ്ങുകളിലേക്കും നമുക്ക് പ്രവേശിക്കാം.

ദൈവത്തിന്റെ പരിശുദ്ധാത്മാവ് നമ്മെ സഹായിക്കട്ടെ. 

10

# ചന്ദ്രൻ ഒന്നു പതിച്ചു കിട്ടുമോ സാറെ?

## ഡോ. എം. കുര്യൻ തോമസ്

"**ച**ന്ദ്രൻ ഒന്നു പതിച്ചു കിട്ടാൻ എന്താണ് വഴി വക്കീൽ സാറെ?"

"ഏതു ചന്ദ്രൻ."

"നമ്മുടെ ആകാശത്തു കാണുന്ന ചന്ദ്രൻ."

"ഓ അതോ? അത് നിസാരം. മുൻസിഫ് കോടതിയിൽ ഒരു അന്യായം ഫയൽ ചെയ്താൽ മതി."

"മതിയോ"

"മതി"

"ചെയ്യാവോ സാറെ?"

"ഏറ്റു"

"എന്നാ ചിലവു വരും"

"എന്റെ ഫീസ് 2000 രൂപാ മാത്രം. ഇത്തരം നിസാര കേസിനൊന്നും ഞാൻ വല്യ ഫീസ് വാങ്ങാറില്ല."

"എങ്കിൽ ഇന്നുതന്നെ ചെയ്യു സാറെ"

"ഇന്നു വ്യാഴാഴ്ച. ഇന്നും നാളേം കൊണ്ട് അന്യായം തയ്യാറാക്കാം. തിങ്കളാഴ്ച. അല്ലേൽ തിങ്കളാഴ്ച വേണ്ട. ശരിയല്ല. ചൊവ്വാഴ്ച്ച ഫയൽ ചെയ്യാം. ബുധനാഴ്ച്ചയോ വ്യാഴാഴ്ച്ചയോ കേസ് എടുപ്പിക്കാം. വെള്ളിയാഴ്ച്ച വിധി ഉറപ്പ്. അടുത്ത തിങ്കളാഴ്ച. അല്ലേൽ ചൊവ്വാഴ്ച്ച വിധിപകർപ്പ് കിട്ടും. താൻ ബുധനാഴ്ച്ച വന്നേര്. നമ്മള് ജയിച്ച വിധി റെഡി. പിന്നെ ചന്ദ്രൻ നിങ്ങൾക്ക് സ്വന്തം."

"എങ്കിൽ വേണ്ടത് ചെയ്യു സാറെ. ഞാൻ ബുധനാഴ്ച വരാം."

"ഏറ്റു. ഒരു 1000 രൂപാ അഡ്വാൻസ് വേണം. പിന്നെ കോർട്ടുഫീസും ചില്ലറ ചിലവും ആ ഗുമസ്തനെ ഏൽപ്പിച്ചേര്. ഇനി നിങ്ങൾ ബുധനാഴ്ച വന്നാൽ മതി."

തുക കൈമാറുന്നു. കക്ഷി സ്ഥലം വിടുന്നു. വീണ്ടും അടുത്ത ബുധനാഴ്ച.

"സാറെ നമ്മുടെ വിധി?"

"ഏതു വിധി?"

"നമ്മുടെ ചന്ദ്രൻ....?"

"ഓ. അതോ? എന്തു ചെയ്യാനാടോ. ഒരു ഒന്നാന്തരം അന്യായമാ ഞാൻ ഫയൽ ചെയ്തത്. കറക്ട് ലാ പോയിന്റ് വെച്ചിട്ട്. സുപ്രീം കോടതി പോലും വിറച്ചേനെ. പക്ഷേ എന്തു ചെയ്യാം. ആ മണ്ടൻ മജിസ്ട്രേട്ടിന് അതു മനസിലായില്ല. അയാളതങ്ങ് തള്ളി."

"ഇനി എന്തു ചെയ്യും സാറെ?"

എന്തു ചെയ്യാൻ? തള്ളിപ്പോയില്ലെ? പിന്നെ ഒരു കാര്യം ചെയ്യാം. താൻ വക്കീൽ ഫീസിൽ ബാക്കി തരാനുള്ള ആയിരം രൂപ തരേണ്ട. എനിക്കങ്ങനെയല്ലെ സഹായിക്കാനാവു. കക്ഷികളെ ബുദ്ധിമുട്ടിക്കുന്നത് എനിക്ക് ഒട്ടും ഇഷ്ടമല്ല."

കോട്ടയത്തെ സരസനായ ഒരു വക്കീൽ അതേ ബാറിലെ ഒരു കേസില്ലാ വക്കീലിന്റെ പ്രവർത്തന ശൈലിയെക്കുറിച്ച് മൂന്നു ദശവൽസരം മുമ്പ് ഈ ലേഖകനോട് വിവരിച്ചതാണിത്. കേരളാ സർക്കാറിന്റെ നിർദ്ദിഷ്ട ക്രൈസ്തവ ശവ സംസ്കാര ഓർഡിനൻസിനെ കുറിച്ചുള്ള വാർത്തകളാണ് ഈ പഴയ കഥ വീണ്ടും ഓർമ്മയിലെത്തിച്ചത്.

അഖിലലോക വിഢിദിനം എന്നൊരു ദുഷ്പ്പേര് ഏപ്രിൽ 1-ന് ഉണ്ട്. അത്തരം പതിത്വമൊന്നുമില്ലാത്ത ജനുവരി 1-നാണ് *ക്രിസ്ത്യൻ പള്ളികളിലെ ഇടവകാംഗം മരിച്ചാൽ മൃതദേഹം പള്ളി സെമിത്തേരിയിൽ തന്നെ സംസ്കരിക്കുന്നതിനുള്ള അവകാശം ഉറപ്പാക്കുന്നതിനുള്ള ഓർഡിനൻസ്* ഇറക്കുമെന്ന് കേരളാ മുഖ്യ മന്ത്രി പ്രഖ്യാപിച്ചത്. അതും മന്ത്രിസഭാ യോഗത്തിനുശേഷമുള്ള ഔദ്യോഗിക വാർത്താ സമ്മേളനത്തിൽ. അതിനാൽ സർക്കാർ ഗൗരവപൂർവം മുമ്പോട്ടു നീങ്ങുകയാണ് എന്നുതന്നെ കരുതണം.

*ക്രിസ്ത്യൻ പള്ളികളിലെ ഇടവകാംഗം* എന്നൊക്കെ വിശാലമായി പറഞ്ഞുവെങ്കിലും മൂന്നാം സമുദായ കേസിൽ 2017 ജൂലൈ 3-ലെ സുപ്രീംകോടതി വിധിയും, സുപ്രീം കോടതിയും കേരളാ ഹൈക്കോടതിയും അതിനനുബന്ധമായി പുറപ്പെടുവിച്ച തുടർവിധികളും മറികടന്ന് മുൻ യാക്കോബായ വിഭാഗത്തിന് നിർബാധം പള്ളി സെമിത്തരികളിൽ കടന്നുകൂടാനുള്ള അവസരമൊരുക്കുവാനാണ് ഈ ഓർഡിനൻസ് എന്നത് പകൽപോലെ വ്യക്തമാണ്. ഇസഹാക്കിനെ ഏശാവ് എന്നു തെറ്റിദ്ധരിപ്പിക്കാൻ കൈയ്യിൽ ആട്ടിൻതോൽ ചുറ്റിയിട്ടും യാക്കോബിനു ശബ്ദം മാറ്റാൻ ആവാഞ്ഞതുപോലെ മുഖ്യമന്ത്രിയുടെ വാർത്താ സമ്മേളനത്തിൽ യഥാർത്ഥ ശബ്ദം പുറത്തായി. ഓർത്തഡോക്സ് സഭ, *മന്ത്രിസഭാ ഉപായസമതിക്ക്* കീഴ്പ്പെടാതിരുന്നതിനുള്ള മറുമരുന്ന് എന്ന നിലയിലാണ് അദ്ദേഹം വിഷയം അവതരിപ്പിച്ചത്.

ഈ നിയമം ഓർത്തഡോക്സ് സഭയുടെ ഒരു പള്ളി സെമിത്തേരിയേയും ബാധിക്കില്ല എന്നതാണ് യാഥാർത്ഥ്യം. അതേസമയം ഈ നിയമംകൊണ്ട് കോളടിച്ചത് പെന്തക്കോസ്ത് സഭകൾക്ക് - പ്രത്യേകിച്ചും *തങ്ങൾക്ക്* പ്രത്യേക താല്പര്യമുള്ള ചില ആൾദൈവ സഭകൾക്ക് - ആണ്. റോമൻ കത്തോലിക്കാ - മാർത്തോമ്മാ - സി.എസ്.ഐ. സഭകളിൽനിന്നും പെന്തക്കോസ്ത് സഭകളിലും ആൾദൈവ സഭകളിലും ചേക്കേറിയവർക്ക് ഈ നിയമപ്രകാരം ഇനി അന്ത്യവിശ്രമത്തിന് ഇനി പഴയ പള്ളി സെമിത്തേരികളിലേയ്ക്ക് നിർബാധം ചേക്കേറാം. ആരും തടയില്ല. തടഞ്ഞാൽ ഒരു വർഷം തടവും 10,000 രൂപാ പിഴയും ഉറപ്പ്! ആനന്ദലബ്ധിക്കിനിയെന്തുവേണം?

കേരള സർക്കാരിന്റെ മനോരാജ്യത്തിലിരിക്കുന്ന ഈ ഓർഡിനൻസ് നിയമമാകണമെങ്കിൽ ഗവർണർ ഒപ്പിടണം. അത് നടന്നില്ലങ്കിൽ അടുത്ത നിയമസഭയിൽ ബിൽ ആയി കൊണ്ടുവന്ന് പാസാക്കണം. പാസായാലും നിയമമാകണമെങ്കിൽ ഗവർണർ ഒപ്പിടണം. കഴിഞ്ഞ ദിവസം കേരള നിയമ സഭ പാസാക്കിയ പൗരത്വ നിയമത്തിനെതിരെയുള്ള പ്രമേയം ഗവർണർ മടക്കിയതിന്റെ ചൂട് ആറിയിട്ടില്ല.

ഇനി ഗവർണർ ഒപ്പിട്ടാലും കോടതിയിൽ ഈ ഓർഡിനൻസ് ചോദ്യം ചെയ്യപ്പെടും. സുപ്രീം കോടതി വിധിയെ മറികടക്കാൻ ഏതെങ്കിലും സംസ്ഥാന നിയമസഭ നിയമ നിർമ്മാണം നടത്തിയാൽ അതു നിലനിൽക്കില്ലാ എന്നത് ഇന്ത്യൻ ഭരണഘടനയുടെ നിബന്ധനയാണ്. നിലവിലുള്ള കേരള സർക്കാരിന് ഇക്കാര്യത്തിൽ വ്യക്തമായ അനുഭവ പാഠമുണ്ട്. കണ്ണൂർ-കരുണ മെഡിക്കൽ കോളേജുകളിലെ അനധികൃത പ്രവേശനം റദ്ദാക്കിയ സുപ്രീം കോടതി വിധി മറികടക്കാൻ നിയമസഭ പാസാക്കിയ ബിൽ, സുപ്രീം കോടതി റദ്ദാക്കിയതിന്റെ ചൂട് ഇതുവരെ ആറിയിട്ടില്ല. അതേ സാഹചര്യമാണ് ഈ വിഷയത്തിലും നിലവിലുള്ളത്.

ഗർഭസ്ഥ ഓർഡിനൻസിന്റെ ഉള്ളടക്കത്തേപ്പറ്റി പത്രവാർത്തകൾക്കപ്പുറം വിവരമൊന്നുമില്ല. ഉള്ളതുതന്നെ മുഖ്യമന്ത്രിയുടെ പത്രസമ്മേളനത്തിൽ അധിഷ്ഠിതവും. കുടുംബ കല്ലറയിൽ മതപരമായ ചടങ്ങുകൾ കൂടാതെ അടക്കാനുള്ള അവകാശം ഉറപ്പുവരുത്തുമെന്നു പറഞ്ഞ് ആരംഭിക്കുന്ന വിവരണം മുമ്പോട്ട് നീങ്ങുമ്പോൾ കുടുംബ കല്ലറ ഇല്ലങ്കിലും അടക്കാം എന്ന വിശദീകരണത്തിൽ

എത്തി നിൽക്കുന്നു. ഒരുപക്ഷേ *കുടുംബകല്ലറ* എന്ന വിശദീകരണം വരേണ്യ വർഗത്തേ മാത്രം അഭിസംബോധന ചെയ്യുന്നതാണന്നും അത് പള്ളിത്തർക്കത്തിൽ കായികമായ സാന്നിദ്ധ്യംകൊണ്ട് കേസിൽപ്പെട്ട് ജീവിതം തുലയ്ക്കുന്ന *പ്രോലിറ്റേറിയൻസിനു* ബാധകമല്ലെന്നുമുള്ള പിൽക്കാല തിരിച്ചറിവായിരിക്കും ഇത്തരമൊരു കൂട്ടിച്ചേർക്കലിനു മുഖ്യമന്ത്രിയെ പ്രേരിപ്പിച്ചത്. അതിന് മതപരമായ മരണാനന്തര ചടങ്ങുകൾ നടത്തുകയോ നടത്താതിരിക്കുകയോ ചെയ്യാനുള്ള സ്വാതന്ത്ര്യം ഇടവകാംഗത്തിന് ഉണ്ടത്രെ! ചുരുക്കത്തിൽ, ഏത് *അണ്ടനും അടകോടനും* പള്ളി സെമിത്തേരിയിൽ കബറടങ്ങാം! അത് ഓർത്തഡോക്സ് പള്ളി ആവണമെന്നില്ല, റോമൻ കത്തോലിക്ക - മാർത്തോമ്മാ - സി.എസ്.ഐ. അടക്കമുള്ള ഏതു എപ്പിസ്ക്കോപ്പൽ സഭകളുടെ സെമിത്തേരിയിലും ആകാം!

ഓർഡിനൻസ് ഒരു അടിയന്തിര - താൽക്കാലിക സംവിധാനമാണ്. ആറു മാസം മാത്രമാണ് അതിന്റെ ആയുസ്. ഏത് ഓർഡിനൻസും അടുത്ത നിയമസഭാ സമ്മേളനത്തിൽ ബിൽ ആയി കൊണ്ടുവന്ന് പാസാക്കിയേ പറ്റു. ഇല്ലങ്കിൽ ഓർഡിനൻസ് സ്വാഹഃ. ബഹുമാനപ്പെട്ട കേരളാ മുഖ്യമന്ത്രിയും ഈ ഓർഡിനൻസിനു അംഗീകാരം കൊടുത്ത മന്ത്രിസഭയും മനസിലാക്കാതെപോയ ഒരു യാഥാർത്ഥ്യമുണ്ട്. ഇന്ത്യ എന്ന രാജ്യത്തിനു ഒരു ഭരണഘടനയുണ്ട്. ആ ഭരണഘടന അനുസരിച്ച് സുപ്രീം കോടതി വിധി രാജ്യത്തിന്റെ നിയമമാണ്. അതിനെ മറികടക്കാൻ ഒരു നിയമനിർമ്മാണം നടത്താനും സംസ്ഥാന നിയമസഭകൾക്ക് അധികാരമില്ല. അത്തരമൊരു ഓർഡിനൻസിലോ ഇനി നിയമത്തിലോ ഗവർണർ ഒപ്പിട്ടു തരണമെന്നില്ല. അഥവാ ഒപ്പിട്ടു തന്നാലും സുപ്രീം കോടതി ചുരുട്ടി ചവറ്റു കുട്ടയിലെറിയും.

*പത്തു പൈസയുടെ പ്രയോജനമില്ലാത്ത* ഓർത്തഡോക്സ് സഭയെ *പാഠം പഠിപ്പിക്കാനും,* തങ്ങളുടെ ഏകോദര സഹോദരങ്ങളായ മുൻ യാക്കോബായ വിഭാഗത്തെ പ്രീണിപ്പിക്കുവാനും തല്ലിക്കൂട്ടിയ നിർദ്ദിഷ്ട ഓർഡിനൻസ് മലങ്കര സഭയുടെ പള്ളി സെമിത്തേരികളിലെ അനധികൃത ശവസംസ്ക്കാരത്തെ സഹായിക്കില്ല എന്നതാണ് നിയമപരമായ യാഥാർത്ഥ്യം. അതു മനസിലാക്കാൻ 2017 ജൂലൈ 3-ലെ വിധി പരിശോധിക്കാം.

> 17. പള്ളിയും സെമിത്തേരിയും ആർക്കും പിടിച്ചെടുക്കാവുന്നതല്ല. അത് ഇടവകാംഗങ്ങളുടെ അവകാശമായി തുടരണം. മലങ്കര സഭയിൽ വിശ്വസിക്കുന്നുവെങ്കിൽ ഇവിടെ അന്തസ്സോടെ സംസ്ക്കരിക്കപ്പെടുന്നതിന് ഒരു ഇടവകാംഗത്തിനുള്ള അവകാശത്തെ ആർക്കും നിഷേധിക്കാനാവില്ല.

*മലങ്കര സഭയിൽ വിശ്വസിക്കുന്നുവെങ്കിൽ...* എന്ന കോടതി പരാമർശനം തൽക്കാലം മറക്കാം. പക്ഷേ *ഇടവകാംഗം* എന്ന പരിമിതി നിർദ്ദിഷ്ട ഓർഡിനൻസിലും ഉണ്ട്. അതു കൂടാതെ ഈ *വിശ്വാമിത്ര സൃഷ്ടി* പ്രഥമദൃഷ്ട്യാ പോലും നിലനിൽക്കില്ല എന്നതാണ് വാസ്തവം. ഇവിടെ ചോദ്യം *ഇടവകാംഗം* എന്നത് എങ്ങനെ തെളിയിക്കും എന്നതാണ്. അതിനു അംഗീകൃത രേഖ വേണം. മുൻ തലമുറയിൽ ആരോ ഇടവകാംഗമായിരുന്നു എന്നത് ഒരാളുടെ അംഗത്വത്തിനുള്ള അവകാശമല്ല. *അമ്മാവൻ ആന കയറിയതുകൊണ്ട് മരുമകന്റെ ആസനത്തിൽ തഴമ്പു വീഴുകയില്ല* എന്നതാണ് ഇവിടെ പ്രമാണം. നിർദ്ദിഷ്ട വ്യക്തി നിലവിൽ ഇടവകാംഗമാണ് എന്നു എങ്ങിനെ തെളിയിക്കാനാവും എന്നതാണ് പ്രശ്നം.

മലങ്കര സഭയിലെ ഇടവക പള്ളികളെ സംബന്ധിച്ച് നിലവിലുള്ള അടിസ്ഥാന നിയമം 1934-ലെ സഭാ ഭരണഘടനയാണന്ന് 1958, 1995, 2002, 2017 എന്നീ വർഷങ്ങളിലെ സുപ്രീം കോടതി വിധികളും 2017-നു ശേഷമുള്ള അനുബന്ധ വിധികളും അസന്നിഗ്ദമായി വ്യക്തമാക്കിയിട്ടുള്ളതാണ്. അതായത്, ഈ ഭരണഘടനപ്രകാരം മാത്രമാണ് *ഇടവകാംഗം* എന്ന അവകാശം സ്ഥാപിക്കപ്പെടുന്നത്. അതനുസരിച്ച് ഇടവക രജിസ്റ്ററിൽ പേരുണ്ടായിരിക്കുക എന്നതു മാത്രമാണ് ഇടവകാംഗത്വം തെളിയിക്കാനുള്ള ഏക നിയമാനുസൃത രേഖ. ഭരണഘടനയുടെ താഴെ പറയുന്ന ആറാം വകുപ്പാണ് ഇതിനാസ്പദം:

> ഓരോ പള്ളി ഇടവകയ്ക്കും ഓരോ ഇടവക രജിസ്റ്റർ ഉണ്ടായിരിക്കേണ്ടതാകുന്നു. ഇടവകയിലെ ഓരോ അംഗത്തിന്റെയും പേര് ഇടവക രജിസ്റ്ററിൽ ഉൾപ്പെടുത്തേണ്ടതാകുന്നു. ഇടവകയിലെ ഏതെങ്കിലും അംഗം സഭയിൽനിന്നു മാറ്റപ്പെടുകയോ, മറ്റുസഭയിലേക്ക് വിവാഹം ചെയ്ത് അയയ്ക്കപ്പെടുകയോ, സ്ഥിരമായി മറ്റൊരു ഇടവകാംഗത്വം സ്വീകരിക്കുകയോ ചെയ്താൽ ഇടവകയിലെ അംഗത്വം നഷ്ടമാകുന്നതാണ്.

സഭാ ഭരണഘടന 43-ാം വകുപ്പ് ഈ രജിസ്റ്റർ ആര് എഴുതി സൂക്ഷിക്കണമെന്നും വ്യക്തമാക്കുന്നുണ്ട്.

> മാമോദീസാ രജിസ്റ്റർ, വിവാഹ രജിസ്റ്റർ, മരണ രജിസ്റ്റർ, ഇടവകയോഗ രജിസ്റ്റർ, കുമ്പസാര രജിസ്റ്റർ, എന്നിതുകളും ഇവയ്ക്കു പുറമെ ഇടവകയിലുള്ള എല്ലാ സ്ത്രീ പുരുഷന്മാരുടെയും പേരുവിവരം അടങ്ങിയ ഇടവക രജിസ്റ്ററും വികാരിയുടെ ചുമതലയിൽ അപ്പോഴപ്പോൾ എഴുതി സൂക്ഷിക്കേണ്ടതും ഇടവക മെത്രാപ്പോലീത്താ ഇടവക സന്ദർശനാർത്ഥം പള്ളിയിൽ വരുന്ന അവസരങ്ങളിൽ ഇവ അദ്ദേഹത്തെ കാണിച്ച് അടയാളം വയ്പിക്കേണ്ടതുമാകുന്നു....

ചുരുക്കത്തിൽ, 1934-ലെ മലങ്കരസഭാ ഭരണഘടനപ്രകാരം നിയമിക്കപ്പെടുന്ന വികാരി എഴുതി - കാലോചിതമായി പരിഷ്ക്കരിച്ച് - സൂക്ഷിക്കുന്ന ഇടവക രജിസ്റ്റർ മാത്രമാണ് ഒരാളുടെ ഇടവകാംഗത്വം നിർദ്ധാരണം ചെയ്യുന്ന ഏക രേഖ. അപ്രകാരം ഒരാളെ മലങ്കര ഓർത്തഡോക്സ് സഭാ അംഗമായി കണക്കാണമെങ്കിൽ അയാൾക്കു വേണ്ട അടിസ്ഥാന യോഗ്യതയും സഭാ ഭരണഘടനയുടെ 4-ാം വകുപ്പ് വ്യക്തമാക്കിയിട്ടുണ്ട്.

> വി. മാമോദീസാ കൈക്കൊണ്ടവരും വി. ത്രിത്വത്തിന്റെ ദൈവത്വം, പുത്രന്റെ മനുഷ്യാവതാരം, പരിശുദ്ധാത്മാവിന്റെ പുറപ്പാട്, വി. സഭ എന്നിവയിലും, അവയിൽ നിഖ്യാ വിശ്വാസപ്രമാണത്തിന്റെ ഉപയോഗം, വി. പാരമ്പര്യങ്ങളുടെ ദൈവനിശ്വാസം, ദൈവമാതാവിന്റെയും ശുദ്ധിമാന്മാരുടെയും മദ്ധ്യസ്ഥത, മരിച്ചവരുടെ ഓർമ്മ, ഏഴു കൂദാശകളുടെ കർമ്മങ്ങൾ, നോമ്പ് മുതലായി നിയമാനുസരണമുള്ള അനുഷ്ഠാനങ്ങൾ എന്നിവയിലും വിശ്വാസമുള്ളവരും അവയെ അനുഷ്ഠിക്കേണ്ട ബാദ്ധ്യത സ്വീകരിച്ചിട്ടുള്ളവരും ആയ എല്ലാ സ്ത്രീപുരുഷന്മാരും ഈ സഭയിലെ അംഗങ്ങൾ ആയിരിക്കു ന്നതാകുന്നു.

അതായത്, 2017-ലെ സുപ്രീം കോടതി വിധിപ്രകാരവും 1934-ലെ മലങ്കരസഭാ ഭരണഘടനപ്രകാരവും തയാറാക്കിയ *മലങ്കര സഭയിൽ വിശ്വസിക്കുന്ന*വരുടെ രജിസ്റ്ററിൽ ഉൾപ്പെട്ടവർക്ക് മാത്രമാണ് സെമിത്തേരിയിൽ മാന്യമായ ശവസംസ്കാരത്തിന് അർഹത. കേരള സർക്കാരിന് കേവലം ഒരു ഓർഡിനൻസിലൂടെ ഇതു മറികടക്കാനാവില്ല. പള്ളി സെമിത്തേരിയിൽ സംസ്ക്കരിക്കാൻ കർമ്മം നടത്തണമോ വേണ്ടയോ എന്നൊക്കെ തീരുമാനിക്കാൻ ആരാണ് കേരള സർക്കാരിന് അധികാരം നൽകിയത്? *...മലങ്കര സഭയിൽ വിശ്വസിക്കുന്നുവെങ്കിൽ ഇവിടെ അന്തസ്സോടെ സംസ്ക്കരിക്കപ്പെടുന്നതിന് ഒരു ഇടവകാംഗത്തിനുള്ള അവകാശത്തെ ആർക്കും നിഷേധിക്കാനാവില്ല...* എന്ന സുപ്രീം കോടതി വിധി നിലനിൽക്കുന്ന കാലത്തോളം ആ വിശ്വാസപ്രകാരമുള്ള ആചാരാനുഷ്ഠാനങ്ങളെ സംസ്ഥാന സർക്കാരിന് ഏകപക്ഷീയമായി ഇല്ലാതാക്കാനാവില്ല.

സെമിത്തേരി ഭരണപരമായി മാത്രമല്ല, വിശ്വാസപരമായും ആചാരപരമായും പള്ളിയുടെ അവിഭാജ്യ ഘടകമാണ്. അതിനാൽത്തന്നെ ആ സെമിത്തേരിയിലെ കുടുംബക്കല്ലറകൾ എന്നു വിശേഷിപ്പിക്കുന്നവ അടക്കം ഇടവകാംഗങ്ങളുടെ മാത്രം ഉപയോഗത്തിനുള്ളതാണ്. *മലങ്കര സഭയിൽ വിശ്വസിക്കുന്നുവെങ്കിൽ...*അവർ മലങ്കര സഭയുടെ കൂദാശാ-ആചാരാനുഷ്ഠാനങ്ങൾ പരിപാലിക്കുന്നവരും ഭരണ സംവിധാനം അംഗീകരിക്കുന്നവരുമായിരിക്കണം. അല്ലാതെ താനോ, തന്റെ മുൻ തലമുറക്കാരോ ആ പള്ളിയിൽ എന്നോ ഇടവകക്കാരനായിരുന്നു എന്നതിനാൽ സെമിത്തേരിയിലെ സംസ്ക്കാരത്തിന് അവകാശവാദം ഉന്നയിക്കാൻ തടസമാകുന്ന 2017 ജൂലൈ 3-ലെ സുപ്രീംകോടതി വിധി മറികടക്കാനല്ലേ ഈ ഓർഡിനൻസ്? സുപ്രീം കോടതി വിധിയെ മറികടക്കാനുള്ള ഈ ശ്രമം നിയമദൃഷ്ട്യാ നിലനിൽക്കുമോയെന്നു കണ്ടറിയാം.

ഇടവക പള്ളിയുടെ അവിഭാജ്യ ഘടകമാണ് അവയുടെ സെമിത്തേരികൾ. അവിടുള്ള കല്ലറകൾ - അവ കുടുംബ കല്ലറകൾ ആയാലും - പള്ളി സെമിത്തേരിയുടെ ഭാഗമാണ്. എന്നാൽ സ്വകാര്യ ഭൂമിയിലും തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളുടെ ശ്മാശനഭൂമിയിലും ഏതെങ്കിലും മത/സഭ വിഭാഗത്തിന്റെ സെമിത്തേരിയിൽ ഉൾപ്പെടാതെ പണിത ധാരാളം കുടുംബ കല്ലറകൾ കേരളത്തിൽ ഉണ്ട്. പെന്തക്കോസ്ത് സഭകളിൽപ്പെട്ടവരാണ് അപ്രകാരം ചെയ്യുന്നത്. അവയ്ക്ക് ഈ നിയമം ബാധകമായേക്കാം. പക്ഷേ അവ കൈമാറ്റം ചെയ്തു

കഴിഞ്ഞാലോ? ഉടമസ്ഥരെല്ലാം വിദേശത്തു കുടിയേറിയതിനാൽ ഇതുവരെ ഉപയോഗിക്കാത്ത ഇത്തരമൊരു കുടുംബക്കല്ലറ വില്പനയ്ക്ക് എന്നൊരു പത്രപരസ്യം ഏതാനും വർഷം മുമ്പു കണ്ടു. അപ്രകാരം വില്പന നടന്നു കഴിഞ്ഞാൽ പിന്നെ പഴയ കുടുംബക്കാർക്ക് അവകാശമുണ്ടോ? ചില സമുദായങ്ങളിൽ പരമ്പരാഗതമായി മൃതദേഹം ദഹിപ്പിക്കുന്നത് തറവാട്ടു പറമ്പിന്റെ ഒരു പ്രത്യേക ഭാഗത്തായിരുന്നു. ആളോഹരി വീതം വാങ്ങി മാറിപ്പോയ അതേ കുടുംബാങ്ങൾ പിന്നീട് അവിടെ ശവദാഹ അവകാശം ഉന്നയിച്ചാൽ എന്താവും സ്ഥിതി?

ക്രിസ്ത്യൻ സെമിത്തരികളെ ആലപ്പുഴ വലിയ ചുടുകാടിനു സമമായും, എപ്പിസ്ക്കോപ്പൽ സഭകളുടെ ശവസംസ്ക്കാര ശുശ്രൂഷകൾ പാർട്ടി ശവസംസ്ക്കാരത്തിനു തുല്യമായും, വിശ്വാസികളുടെ ഓർമ്മദിനം അജ്ഞാത സഖാക്കളുടെ രക്തസാക്ഷിദിനം പോലയും ലാഘവ ബുദ്ധിയോടെ കാണുന്ന ഒരു വിചിത്ര സൃഷ്ടിയാണ് ഈ ഓർഡിനൻസ്. മുൻ യാക്കോബായ വിഭാഗ നേതൃത്വം തങ്ങളുടെ വിഭജന മോഹം പൂവണിയിക്കാൻ നടത്തുന്ന ശ്രമമാണ് സെമിത്തരി അവകാശം സ്ഥാപിച്ചെടുക്കൽ. കോടതികളിലും മനുഷ്യാവകാശ കമ്മീഷനിലും 2017 മുതൽ ഇതഃപര്യന്തം അവർ നടത്തിയ എല്ലാ ശ്രമങ്ങളും പരാജയപ്പെട്ടു. അവയെ മറികടക്കാനാണ് ഈ ഓർഡിനൻസ്. യഥാർത്ഥത്തിൽ സുപ്രീം കോടതി കർശനമായി വിലക്കിയ സമാന്തര ഭരണത്തിനു വഴിവെക്കുന്നതാണ് ഈ നിയമ നിർമ്മാണം.

സുപ്രീം കോടതിവിധിയ്ക്കനുസൃതമായി മാന്യമായി ശവസംസ്ക്കാരം നടത്തുവാൻ തയാറാണന്ന് മലങ്കര സഭ വ്യക്തമാക്കിയിട്ടുണ്ട്. അപ്രകാരം നടത്തുന്നുമുണ്ട്. പക്ഷേ അതു തുടർന്നാൽ തങ്ങളുടെ വിഭജന – സമാന്തര സഭാ മോഹം ഒരിക്കലും തളിർക്കയില്ലന്നു മുൻ യാക്കോബായ വൈദീക നേതൃത്വത്തിനറിയാം. അണികളെ തങ്ങളോടൊപ്പം പിടിച്ചു നിർത്താനുള്ള അറ്റകൈപ്രയോഗമാണ് ഇപ്പോൾ സർക്കാർവഴി നടപ്പിലാക്കാൻ അവർ ശ്രമിക്കുന്നത്.

*ഓർത്തഡോക്സ് വൈദീകർ തങ്ങളുടെ മൃതശരീരങ്ങളിൽ തൊടുന്നതു പോലും ഞങ്ങളുടെ ആളുകൾക്ക് വെറുപ്പാണ്* എന്ന് ഒരു മുൻ യാക്കോബായ മെത്രാൻ ചാനൽ ചർച്ചയിൽ തട്ടിവിട്ടത് ഏതാനും മാസം മുമ്പാണ്. ഓർത്തഡോക്സ് ശവസംസ്കാരത്തിൽ വൈദീകർ ശരീരത്തു തൊടുന്നില്ല എന്ന യാഥാർത്ഥ്യം ഈ മെത്രാന് അറിയാമോ എന്ന ചോദ്യം ഉണ്ട്. പക്ഷേ അതൊന്നും കഴിഞ്ഞ ദിവസം കണ്ടനാട് ഭദ്രാസനത്തിലെ ആട്ടിൻകുന്ന് പള്ളിയിൽ നടന്ന ശവസംസ്ക്കാരത്തിൽ കണ്ടില്ലല്ലോ? ഇതുവരെ വിധിനടപ്പാക്കാത്ത ആ പള്ളിയിൽ ഇരുപക്ഷ വൈദീകരും തവണ വെച്ചാണ് കർമ്മം നടത്തുന്നത്. ഓരോ ആഴ്ചയും വരുന്ന ശവസംസ്ക്കാരങ്ങളും മരണാനന്തര കർമ്മങ്ങളും കക്ഷിഭേദമന്യേ ആ ആഴ്ച തവണയുള്ള വൈദീകനാണ് നടത്തുന്നത്. സമീപകാലത്ത് മുൻ യാക്കോബായ വിഭാഗത്തിലെ ഒരു പ്രമുഖന്റെ പിതാമഹിയുടെ ശവസംസ്കാരം നടത്തിയത് ആ ആഴ്ച തവണ ഉണ്ടായിരുന്ന മലങ്കര സഭാ വൈദീകനാണ്. അതിൽ അറപ്പും വെറുപ്പും കണ്ടില്ലല്ലോ? *പട്ടമില്ലാത്തവർ* എന്നു സ്വന്തം കക്ഷി നേതാക്കൾ മുട്ടിനു മുട്ടിനു വിളിച്ചുകൂവുന്ന എതിർവിഭാഗത്തിൽ പെട്ട വൈദീകന്റെ കൈമുത്തുന്നതിന് പ്രമുഖൻ യാതൊരു മടിയും പ്രകടിപ്പിച്ചില്ലല്ലോ? അപ്പോൾപ്പിന്നെ ഓരോ പള്ളിയിലും വിധി നടപ്പിലാക്കി കഴിയുമ്പോഴാണോ *പട്ടം പോകുന്നതും* വെറുപ്പുണ്ടാകുന്നതും?

സുപ്രീംകോടതി ജസ്റ്റിസ് ചന്ദ്രചൂഡ് അധ്യക്ഷനായ ബെഞ്ചിന്റെ, 2017 ജൂലൈ 3, 2019 ജൂലൈ 2 വിധികളുടെ അടിസ്ഥാനത്തിൽ മാത്രമേ ശവസംസ്കാരം മലങ്കര സഭയുടെ പള്ളികളിൽ അനുവദിക്കാനാവൂ എന്ന ഉത്തരവ് ഈ ഓർഡിനൻസ് വഴി മറികടക്കാനാവില്ലന്നു സർക്കാരിന് അറിയാമെന്നാണ് ഈ ലേഖകന്റെ ഉറച്ച വിശ്വാസം. പന്നെന്തിനു ഓർഡിനൻസ് ഇറക്കണം? അത് *ചന്ദ്രൻ പതിച്ചു കിട്ടാൻ* വ്യവഹാരം ഫയൽ ചെയ്ത വക്കീലിനെപ്പോലെ എന്നു പറയാം. ഓർഡിനൻസ് ഉണ്ടാക്കി: യാക്കോബായ വിഭാഗത്തിനു സംതൃപ്തി. നിയമദൃഷ്ട്യാ നിലനിൽക്കാതെ കോടതിയിൽ തള്ളിപ്പോകും: മലങ്കര സഭയ്ക്ക് ആശ്വസം. എല്ലാവർക്കും സന്തോഷം. തികച്ചും ദ്വന്ദ്വമാന ഭൗതീക (ആത്മീയ) വാദം!

വാൽക്കഷണം. – *ദുരിതമനുഭവിക്കുന്ന യാക്കോബായ സഹോദരങ്ങളെ ആശ്വസിപ്പിക്കാൻ* എന്ന വ്യാജേനെ ഈ ഓർഡിനൻസ് തല്ലിക്കൂട്ടിയത് സ്വന്തം പാർട്ടി സഖാക്കളുടെ തടി രക്ഷിക്കാനാണ് എന്ന ആരോപണവും ശക്തമാണ്. ക്രിസ്ത്യാനിയായി ജനിച്ച്, പാർട്ടിപ്രേമം മൂത്ത് പള്ളിയെ തള്ളിപ്പറഞ്ഞ്, പാർട്ടി കല്യാണവും നടത്തി നടക്കുന്ന കുറെ സഖാക്കൾക്ക് സുരക്ഷിതമായ അന്ത്യവിശ്രമസ്ഥലം ഉറപ്പാക്കാനാണത്രെ യാക്കോബായ വിഭാഗത്തിന്റെ മറവിൽ ഈ നിയമം കൊണ്ടുവരുന്നത്! പള്ളി വിലക്കുള്ളവരും അതേസമയം ദഹിപ്പിക്കലിൽ വിമുഖരുമായ പാർട്ടി സഖാക്കളുടെ ശവസംസ്ക്കാരം ഇന്ന് ഒരു വലിയ തലവേദനയായി വളർന്നിരിക്കുകയാണ്. ഈ ഓർഡിനൻസിന്റെ മറവിൽ അവരെ ഇനി ഏരിയാ കമ്മറ്റി സെക്രട്ടറിയുടെ പ്രധാന കാർമ്മികത്വത്തിൽ പള്ളി സെമിത്തേരിയിൽ അടക്കാം. അച്ചനും കപ്യാരും പുറത്ത്! ഇത് ഏറെ ബാധിക്കുക റോമൻ കത്തോലിക്കാ സഭയെ ആണ്. ഓർത്തഡോക്സ് സഭ പ്രതിരോധത്തിലായി എന്നു കരുതി ആഹ്ളാദിക്കുന്നവർ ഇതു മനസിലാക്കിയാൽ നന്ന്.

(04 - 01 -2020)

*കുറിപ്പ്* – ഈ ലേഖനം പ്രസിദ്ധീകരിച്ച ശേഷം 2020 ജനുവരി 8–ന് വിവാദ ഓർഡിനൻസ് ഓർത്തഡോക്സ് സഭയിലെ പള്ളി സെമിത്തേരികൾക്ക് മാത്രമായി പരിമിതപ്പെടുത്തി ഭേദഗതി ചെയ്തു വിജ്ഞാപനം ചെയ്തു. തുടർന്നു നടന്ന നിയമസഭാ സമ്മേളനത്തിൽ അവതരിപ്പിച്ച് നിയമമാക്കുകയും ചെയ്തു. ഇന്ത്യൻ ഭരണഘടനയ്ക്ക് വിരുദ്ധവും രാജ്യത്തെ നീതിന്യായ വ്യവസ്ഥയെ വെല്ലുവിളിക്കുന്നതുമായ ഈ നിയമം ഇപ്പോൾ കോടതിയിൽ ചോദ്യം ചെയ്യപ്പെട്ടിരിക്കുകയാണ്.

(06 ഫെബ്രുവരി 2021)

❑



**കണ്ടനാട് ഈസ്റ്റ് ഭദ്രാസനം എഴക്കരനാട്ടിൽ സ്ഥാപിക്കുന്ന സെന്റ് ജോസഫ് ഓർത്തഡോക്സ് സുറിയാനി പള്ളിയുടെ പ്രധാന കവാടത്തിന്റെ കട്ടിള സ്ഥാപന ചടങ്ങ്.**



**ചീരൻ ജോബ് വർഗ്ഗീസ് 2016–ൽ പ്രസിദ്ധീകരിച്ച പുസ്തകത്തിന്റെ രണ്ടാം പതിപ്പ് ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസിന് നൽകി. പത്നി ലീജിയോടൊപ്പമാണ് കുന്നംകുളം ആർത്താറ്റ് അരമനയിലെത്തി പുസ്തകം നൽകിയത്. പുന്നയൂർക്കുളത്തിനടുത്ത് ആൽത്തറയിൽ വർഗ്ഗീസ് സ്റ്റോഴ്സ് എന്ന സ്ഥാപനത്തിന്റെ ഉടമയാണ്.**

വചനതീർത്ഥം

# പാപികളുടെ സ്നേഹിതനായ ക്രിസ്തു

## (പുതുഞായറാഴ്ചയ്ക്കുശേഷം രണ്ടാം ഞായർ. വി. മർക്കോസ് 2: 13-22)


**ഫാ. വിനോദ് ജോർജ്**

**(മാനേജർ, വെട്ടിക്കൽ ദയറാ)**




യേശുക്രിസ്തു മനുഷ്യാവതാരം ചെയ്തതിനുള്ള കാരണങ്ങൾ നിരവധിയാണ്. അതിൽ ഏറെ പ്രാധാന്യമുള്ള കാരണം പ. പൗലോസ് ശ്ലീഹാ വിശദീകരിക്കുന്നു. 1 തീമോത്തി 1:15 'ക്രിസ്തുയേശു പാപികളെ രക്ഷിപ്പാൻ ലോകത്തിൽ വന്നു എന്നുള്ളതു വിശ്വാസ്യവും എല്ലാവരും അംഗീകരിപ്പാൻ യോഗ്യവുമായ വചനം തന്നേ.' പാപികളേയും അവഗണിക്കപ്പെട്ടവരേയും സ്നേഹിച്ച ക്രിസ്തു, അവരുടെ രക്ഷയ്ക്കും മാനസാന്തരത്തിനും വേണ്ടി, തന്റെ ജീവിതവും സന്ദേശങ്ങളും ക്രമീകരിക്കുകയായിരുന്നു. ആയതിനു നമുക്കു ലഭിക്കുന്ന നല്ല ഉദാഹരണങ്ങളിൽ ഒന്നാണ് ഇന്നത്തെ വി. സുവിശേഷഭാഗം (വി. മർക്കോസ് 2: 13-22).

**യേശു ചുങ്കക്കാരോടും പാപികളോടും കൂടെ ഭക്ഷിക്കുന്നു**

യേശുവിനെ പല ഭവനങ്ങളിലും അതിഥിയായി സൽക്കരിക്കപ്പെട്ടിട്ടുണ്ട്. മത്തായിയുടെ ഭവനത്തിൽ (വി. മത്തായി 9:10), ബേഥാന്യയിൽ കുഷ്ഠരോഗിയായ ശീമോന്റെ വീട്ടിൽ (വി. മർക്കോസ് 14:3), പരീശന്റെ ഭവനത്തിൽ (വി. ലൂക്കോസ് 7:36), മാർത്തയുടെ ഭവനത്തിൽ (വി. ലൂക്കോസ് 10:38), പരീശപ്രമാണികളിൽ ഒരുത്തന്റെ വീട്ടിൽ (വി. ലൂക്കോസ് 14:1), സക്കായിയുടെ വീട്ടിൽ (വി. ലൂക്കോസ് 19:7), എമ്മവൂസിൽ ചെന്നപ്പോൾ (വി. ലൂക്കോസ് 24:29), ഗലീലയിലെ കാനാവിൽ (വി. യോഹന്നാൻ 2:2) തുടങ്ങിയ സ്ഥലങ്ങളിൽ യേശുവിന്റെ സാന്നിധ്യവും പ്രവർത്തനങ്ങളും നാം കാണുന്നു.

ഇവിടെയെല്ലാം യേശുവിന്റെയും ശിഷ്യന്മാരുടെയും കൂടെ എല്ലാ വിഭാഗങ്ങളിൽ നിന്നും ജനങ്ങൾ ഉണ്ടായിരുന്നു. യേശുവിനെ അനുഗമിക്കുന്നവരുടെ എണ്ണം അനുദിനം കൂടുന്നുണ്ടായിരുന്നു. അതിൽ പാപികളും ചുങ്കക്കാരും സമൂഹത്തിൽ നിന്ന് തിരസ്ക്കരിക്കപ്പെട്ടവരും ഉണ്ടായിരുന്നു.

ഇന്നത്തെ വി. വേദഭാഗത്തിൽ (വി. മർക്കോസ് 2:13-22) യേശു പന്തിയിൽ ഇരിക്കുമ്പോൾ പല ചുങ്കക്കാരും പാപികളും യേശുവിനോടും അവന്റെ ശിഷ്യന്മാരോടും കൂടി ഇരുന്നു. യേശു, അവരോടുകൂടെ തിന്നുകയും കുടിക്കുകയും ചെയ്തു. യേശുക്രിസ്തു മനുഷ്യാവതാരം ചെയ്തത്, പാപികളെ രക്ഷിക്കുവാനും അവഗണിക്കപ്പെട്ടവരുടെ വിടുതലിനും വേണ്ടിയായിരുന്നു. വി. ലൂക്കോസ് 4:18 'ദരിദ്രന്മാരോടു സുവിശേഷം അറിയിപ്പാൻ കർത്താവ് എന്നെ അഭിഷേകം ചെയ്കയാൽ അവന്റെ ആത്മാവ് എന്റെമേൽ ഉണ്ട്. ബദ്ധന്മാർക്കു വിടുതലും കുരുടന്മാർക്കു കാഴ്ചയും പ്രസംഗിപ്പാനും, പീഡിതന്മാരെ വിടുവിച്ചയപ്പാനും കർത്താവിന്റെ പ്രസാദവർഷം പ്രസംഗിപ്പാനും എന്നെ അയച്ചിരിക്കുന്നു.'

വി. മത്തായി 11:19 'ചുങ്കക്കാരുടെയും പാപികളുടെയും സ്നേഹിതൻ' എന്ന് യേശുവിനെക്കുറിച്ച് പറയുന്നു. യേശുവിനെ സമൂഹം വിമർശിക്കുന്നതിനുള്ള ഒരു കാരണമാണിത്. സമൂഹം ചിലരെ പാപികൾ എന്നു മുദ്രകുത്തിയിരുന്നു. അങ്ങനെയുള്ളവരുടെ അടുക്കൽ പോകുകയോ അവരോടൊപ്പം ഭക്ഷണം കഴിക്കുകയോ ചെയ്യുവാൻ ആർക്കും സ്വാതന്ത്ര്യമില്ലായിരുന്നു. അങ്ങനെയുള്ളവരെ സമൂഹം തിരസ്കരിക്കുകയും അവഗണിക്കുകയും ചെയ്തിരുന്ന കാലത്താണ് യേശുക്രിസ്തു അവരെ സ്നേഹിക്കുകയും അവരോടൊപ്പം ഭക്ഷണം കഴിക്കുവാൻ തയ്യാറാവുകയും ചെയ്തത്.

പരീശന്റെ ഭവനത്തിൽ പാപിനിയായ ഒരു സ്ത്രീ, ഒരു വെങ്കൽഭരണി പരിമളതൈലം കൊണ്ടുവന്നു, പുറകിൽ അവന്റെ കാൽക്കൽ കരഞ്ഞുകൊണ്ടു നിന്നു, കണ്ണുനീർ കൊണ്ടു അവന്റെ കാൽ നനച്ച്, തലമുടി കൊണ്ടു തുടച്ചു, കാൽ ചുംബിച്ചു, തൈലം പൂശി. അവളുടെ വിശ്വാസം കണ്ട്, പാപങ്ങൾ മോചിച്ച് സമാധാനത്തോടെ ഭവനത്തിലേക്ക് അയയ്ക്കുന്നു. (വി. ലൂക്കോസ് 7:36-50).

പരീശന്മാരുടെയും പ്രമാണികളുടെയും ക്രൂരമായ ശകാരവും വിമർശനവും യേശുവിന് ഏൽക്കേണ്ടി വന്നു. അവരുടെ എല്ലാ വിമർശനങ്ങളും അവഗണിച്ചുകൊണ്ട്, തന്റെ ദൗത്യം പൂർത്തിയാക്കുവാനാണ് കർത്താവ് തീരുമാനിച്ചത്. റോമർ 5:8 'ക്രിസ്തുവോ നാം പാപികൾ ആയിരിക്കുമ്പോൾ തന്നേ നമ്മുക്കു വേണ്ടി മരിക്കയാൽ ദൈവം തനിക്കു നമ്മോടുള്ള സ്നേഹത്തെ പ്രദർശിപ്പിക്കുന്നു.'

**യാഗത്തിലല്ല, കരുണയിലത്രേ പ്രസാദിക്കുന്നത്.**

യേശുക്രിസ്തുവിന്റെ ജീവിതത്തിലെ ശ്രദ്ധേയമായ ഒരു ആപ്തവാക്യമാണിത്. യാഗത്തിലും ബലിയിലുമല്ല, അതിനപ്പുറം കരുണയിലും ദയയിലുമാണ് ദൈവം പ്രസാദിക്കുന്നത് എന്നതാണ്. യേശുക്രിസ്തു ഇത് ആവർത്തിച്ചു പറയുകയും തെളിയിക്കുകയും ചെയ്തു. യേശു, പാപികളെയും ചുങ്കക്കാരേയും സ്നേഹിച്ചതും അവരുടെ കൂടെ ഭക്ഷണം കഴിച്ചതും കരുണയിലാണ് ദൈവം പ്രസാദിക്കുന്നത് എന്ന് തെളിവാക്കുവാനായിരുന്നു.

പരീശന്മാരുടെയും സാദൂക്യരുടെയും കപടപുണ്യ വേഷവും കപട ആത്മീയതയും കണ്ടിട്ട് അതിനോടുള്ള ശക്തമായ പ്രതികരണമാണ് യേശു നടത്തുന്നത്. യേശുവിനെ വളരെയേറെ പ്രകോപിപ്പിച്ചതും വേദനിപ്പിച്ചതും 'കപടത' എന്ന അപകടത്തെയാണ്. വി. മത്തായി 9:13, വി. മർക്കോസ് 2:17, വി. ലൂക്കോസ് 5:32 ഇവിടെയെല്ലാം യേശു, 'യാഗത്തിലല്ല കരുണയിലാണ് ദൈവം പ്രസാദിക്കുന്നത്' എന്ന് ആവർത്തിച്ചു രേഖപ്പെടുത്തുന്നുണ്ട്.

ഹോശയ 6:6 'യാഗത്തിലല്ല ദയയിലും, ഹോമയാഗങ്ങളേക്കാൾ ദൈവപരിജ്ഞാനത്തിലും ഞാൻ പ്രസാദിക്കുന്നു.' മീഖാ 6:6-8 'മനുഷ്യാ, നല്ലതു എന്തെന്ന് അവർ നിനക്കു കാണിച്ചു തന്നിരിക്കുന്നു. ന്യായം പ്രവർത്തിപ്പാനും ദയാതൽപ്പരനായിരിപ്പാനും നിന്റെ ദൈവത്തിന്റെ സന്നിധിയിൽ താഴ്മയോടെ നടപ്പാനും അല്ലാതെ എന്താകുന്നു യഹോവ നിന്നോടു ചോദിക്കുന്നത്.'

വി. മത്തായി 12:7 'ശബ്ബത്തിൽ കതിർ പറിച്ചു തിന്ന ശിഷ്യന്മാരെ വിമർശിച്ച പരീശന്മാരോട് കർത്താവ് പ്രതികരിച്ചത് 'ദൈവലായത്തേക്കാൾ വലിയവൻ ഇവിടെ ഉണ്ട് എന്ന് ഞാൻ നിങ്ങളോടു പറയുന്നു. യാഗത്തിലല്ല, കരുണയിൽ അത്രേ, ഞാൻ പ്രസാദിക്കുന്നു എന്നുള്ളതു എന്ത് എന്ന് നിങ്ങൾ അറിഞ്ഞിരുന്നു എങ്കിൽ കുറ്റമില്ലാത്തവരെ കുറ്റം വിധിക്കയില്ലായിരുന്നു. മനുഷ്യപുത്രനോ ശബ്ബത്തിനു കർത്താവാകുന്നു' എന്നാണ്.

**യേശു മണവാളനും സഭ മണവാട്ടിയും**

യോഹന്നാന്റെ ശിഷ്യന്മാരും പരീശന്മാരും ഉപവസിക്കുക പതിവായിരുന്നു. യേശുവിന്റെ ശിഷ്യന്മാർ ഉപവസിക്കാത്തത് എന്ത് എന്ന ചോദ്യത്തിന് കർത്താവ് പറഞ്ഞ മറുപടി ശ്രദ്ധേയമാണ്. വി. മർക്കോസ് 2:19 'മണവാളൻ കൂടെ ഉള്ളപ്പോൾ തോഴ്മക്കാർക്കു ഉപവസിക്കുവാൻ കഴിയുമോ? മണവാളൻ കൂടെ ഇരിക്കും കാലത്തോളം അവർക്കു ഉപവസിക്കുവാൻ കഴികയില്ല. എന്നാൽ മണവാളൻ അവരെ വിട്ടുപിരിയേണ്ടുന്ന കാലം വരും. അന്നു, ആ കാലത്ത് അവർ ഉപവസിക്കും.'

ക്രിസ്തുവിനെ സഭയുടെ മണവാളൻ ആയി ചിത്രീകരിച്ചിട്ടുള്ള നിരവധി വേദഭാഗങ്ങൾ ഉണ്ട്. ഇസ്രായേലിനെ യഹോവയുടെ മണവാട്ടിയായി പഴയനിയമ പ്രവാചകന്മാർ ചിത്രീകരിച്ചിട്ടുണ്ട് (ഹോശയ 2:19-21). ഈ പശ്ചാത്തലത്തിൽ ക്രിസ്തു മണവാളനും സഭ മണവാട്ടിയുമാകുന്നു എന്ന പുതിയനിയമ ആശയത്തെ മനസ്സിലാക്കുവാൻ എളുപ്പമാണ്. പത്തു കന്യകമാരുടെ ഉപമയിൽ, സമർത്ഥരും വിവേകമതികളുമായ അഞ്ചു കന്യകമാർ മണവാളനുവേണ്ടി കാത്തിരിക്കുകയും അവനെ സന്തോഷം സ്വീകരിക്കുകയും ചെയ്യുന്നു (വി. മത്തായി 25:1-13). ഇത് സഭയാകുന്ന മണവാട്ടി തന്റെ മണവാളനായ ക്രിസ്തുവിനു വേണ്ടി കാത്തിരിക്കുന്നതിന്റെ ചിത്രമായിട്ടു കൂടിയാണ് വ്യാഖ്യാനിക്കപ്പെടുന്നത്.

എഫേസ്യർക്കെഴുതിയ ലേഖനത്തിൽ ഈ ആശയത്തെ മനോഹരമായും ആഴമായും പ. പൗലോസ് ശ്ലീഹാ അവതരിപ്പിക്കുന്നു. 'അവൻ അവളെ വചനത്തോടുകൂടിയ ജലസ്നാനത്താൽ വെടിപ്പാക്കി വിശുദ്ധീകരിക്കേണ്ടതിനും കറ, ചുളുക്കം മുതലായത് ഒന്നുമില്ലാതെ സഭയെ ശുദ്ധയും നിഷ്കളങ്കയുമായി തനിക്കുതന്നേ തേജസ്സോടെ മുന്നിറുത്തേണ്ടതിനും തന്നെത്താൻ അവൾക്കുവേണ്ടി ഏല്പിച്ചു കൊടുത്തു (എഫേ. 5:26, 27). വെളിപ്പാടു പുസ്തകത്തിൽ, സർവ്വാഭരണ വിഭൂഷിതയായ മണവാട്ടിയെപ്പോലെ പ്രത്യക്ഷപ്പെടുന്ന പുതിയ യെരുശലേം സഭയുടെ പ്രതീകമാണ് (വെളിപ്പാട് 21:2). സഭയ്ക്കു ലഭിച്ചിരിക്കുന്ന മണവാട്ടി സ്ഥാനം സർവലോകത്തിനും ദൈവം വാഗ്ദാനം ചെയ്തിരിക്കുന്ന സ്നേഹത്തിന്റെയും രക്ഷയുടെയും പ്രതീകമാണ്. ❑

# Restoring Peter

## Second Sunday after New Sunday

**Fr. Dr. Joshi Varghese, Bhilai**

**(Diocesan Education Officer & PRO, Calcutta Diocese)**



**Evening: St. Jn 6: 16 – 29, Morning: St. Mt 14 :22-33, Before Holy Qurbana: Ex 40: 1-16, Joshua 2:1 -6, Isaiah 49: 13-21, Holy Qurbana: Acts 4:8-21, Heb 3: 1- 13.**

**St. John 21: 15-19**

The Apostles, deeply disheartened by the crucifixion of Jesus, were given a surprise visit by the resurrected Jesus at Lake of Tiberius. They witnessed a miraculous catch of fish, similar to what happened during the beginning of their ministry (Lk 5:1-6). Simon Peter, who had denied Jesus thrice , by the side of the "fire of coals" (Jn 18:18) was restored by Him with a three- fold question answer session by the side of the "fire of coals" (Jn 21:9) .

**a. Do you love me more than these??**

"Simon son of John, do you love me more than these?" He said to him, "Yes, Lord; you know that I love you." (Jn 21:15)

Jesus addressed Peter as *Simon, son of John (Jonas)*, and not as Peter by which he was called throughout the ministry. While Simon was called to be an apostle, Jesus had named him as Peter/ Cepha meaning rock (Jn 1:42). By addressing him as 'Simon son of John', Jesus gently reminded Peter about his inability to be steadfast like rock and how he had denied Jesus.

Peter is thrice asked the question 'do you love me?' It was Peter who called the other six apostles (Jn 21:3) for fishing. Hence the first question might mean, '"Simon son of John, do you love me more than you love your boat, net (possession) and fishing (profession)?" Peter gave an evasive reply by saying that Lord you know that I like you. The confidence which made Peter state that "Lord, I am ready to go with you to prison and to death!" (Lk 22:33) is absent here. The second question can be paraphrased as 'do you love me more than they (the other apostles) love me?' The third question may be understood as 'do you love me more than you love others?' Here we are reminded about the greatest commandment "Love the Lord your God with all your heart and with all your soul and with all your mind and with all your strength" (Mk 12:30). In the Morning Prayer on the Feast of St. George we pray "Lord bless those who have gathered to celebrate the feast of St. George , who had renounced his job, income, status and all his personal matters and believed in and followed you…" God is seeking from us a whole hearted love and devotion.

**b. Everyone deserves a Second Chance**

If we were in Jesus' place how would have we reacted on seeing Peter? We might grill/ taunt him with words 'Peter, how could you deny me?' 'Aren't you sorry for your denial?' 'How dare you come to me after what you have done to me? But the caring love of Jesus gently tries to restore Peter to his discipleship. Peter is given a second chance!

The word for love used by Jesus is *agapç* (സ്നേഹം) which refers to unconditional love; 'pure, willful, sacrificial love that intentionally desires another's highest good'. However Peter uses *philo* (പ്രിയം) a less strong expression for love, which refers to brotherly love, friendship or affection. As Peter couldn't answer a convincing Yes to the first question 'Do you love me more than these?' Second time, Jesus diluted the question by avoiding the last part of and asked 'Do you love me?' Again Peter gave the same reply "Yes, Lord; you know that I love you." 'The kind of love which Christ asks for is higher, nobler, less emotional, and more associated with the whole mind and will. It is the inferior kind, the more warm, more sensuous, more passionate and emotional, which Peter brings.' During the third time Jesus used the word of Peter himself and asked 'do you love/ like me'? Jesus is willing to accept even the imperfect love which a disciple can offer.

The practical people we are would be cautious while dealing with people who had given us bitter experiences in the past. We follow the adage, 'once bitten, twice shy'. We might feel that it is wise not to believe people who have betrayed us or not to trust friends who failed us in our hour of need. Jesus shows a beautiful example of how to deal with such people. It's rightly said that 'every saint has a past and every sinner has a future'. Jesus overlooked the past of Peter (his denial of Jesus) and foresaw the future where he would toil for the Kingdom of God. It was because Jesus gave a second chance to Peter, that the Church was blessed with his apostolic work including his two epistles.

**c. The most obligatory quality for priesthood**

Before entrusting to Peter the duty of being a shepherd of the Church, Jesus ensures that he had the qualification of being a shepherd. The test consisted of a single question, 'do you love me?, asked in three ways. It is significant that Jesus didn't ask any theological questions or something related to faith. When it was found that Peter still had 'love', though not in the highest form as per expectation, Jesus entrusted him with the duty of shepherding the Church. "Christ's exhortation to Peter to feed his lambs and sheep, being the reply which he made to Peter's declaration that he loved him, shows us that ministers best testify their love to Christ by their singular care and diligence in feeding his flock". He is assigned with the responsibility of feeding the whole flock which includes lambs, little sheep and sheep. The duty of the shepherd is not merely to feed the sheep but also to tend it, which means to guide, watch and defend the sheep. The most important factor is that shepherding shall be done out of love for God.

The modern times have witnessed many accusations against the priests that they fail to tend their sheep properly. A priest who might deliver beautiful sermons/ articles or sing melodiously lack love, he would just be 'a noisy gong or a clanging cymbal' (1 Cor 13:1). Even if he has prophetic powers or remarkable faith, 'but do not has love, he is nothing' (1 Cor 13:2). The main reason seems to be lack of love. If a priest loses his love to God it will automatically result in lack of love for the sheep which in turn ends up in neglect of the sheep. To all those in priesthood Christ is asking "Do you love me? If so tend my flock". A priest can 'best testify his love to Christ by their singular care and diligence in feeding His flock'.

**Conclusion**

What would be our answer when Christ asks us 'Do you love me more than you love others or your possessions?' Through this gospel portion God reminds us to give second chance to our near and dear ones irrespective of how they have treated us. The passage is also a sharp reminder to all the priests to renew their love of God and to tend their sheep in love.






## വടകരപ്പള്ളിയുടെ പുതിയ ഭരണസമിതി ചുമതലയേറ്റു

കൂത്താട്ടുകുളം: വടകര സെന്റ് ജോൺ സ് ഓർത്തഡോക്സ് സുറിയാനി പള്ളിയുടെ പുതിയ ഭരണസമിതി ചുമതലയേറ്റു. 2005 മുതൽ പള്ളി ഭരണം നടത്തിവന്ന ഭരണസമിതിയുടെ കൈസ്ഥാനിമാരായ കെ. ഐ. കുര്യാക്കോസും സണ്ണി ജോൺ നിരപ്പുമാലിയും പള്ളിയുടെ താക്കോൽ വികാരിക്ക് തിരികെ ഏല്പ്പിക്കുന്നതും വികാരി അത് പുതിയ ഭരണസമിതി കൈസ്ഥാനികൾക്ക് കൈമാറുന്നതായിരുന്നു ചടങ്ങ്.

2004 ലെ ഇടവക തെരഞ്ഞെടുപ്പിനുശേഷം ദീർഘകാലം സഭാതർക്കം നിലനിന്ന വടകരപ്പള്ളിയിൽ ഏപ്രിൽ പതിനൊന്നിനാണ് സമാധാനപരമായി പുതിയ ഇടവക തെരഞ്ഞെടുപ്പു നടന്നത്. തെരഞ്ഞെടുപ്പു നടപടികൾ മെത്രാപ്പോലീത്ത പതിനഞ്ചാം തീയതി അംഗീകരിച്ചതിനെ തുടർന്നാണ് ചുമതല കൈമാറ്റച്ചടങ്ങ് സംഘടിപ്പിച്ചത്. ഞായറാഴ്ച വിശുദ്ധ കുർബാനാനന്തരം നടന്ന ചടങ്ങിൽ സ്ഥാനമൊഴിയുന്ന കൈസ്ഥാനിമാരായ കെ ഐ കുര്യാക്കോസിനും സണ്ണി ജോണിനും കണ്ടനാട് ഈസ്റ്റ് മെത്രാപോലീത്ത ഡോ.തോമസ്മാർ അത്താനാസിയോസ് പ്രശംസാപത്രം നല്കി ആദരിച്ചു.



പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ ചരമ സപ്തതി സമ്മേളനം, ചെങ്ങന്നൂർ ഭദ്രാസന സഹായ മെത്രാപ്പോലീത്താ ഡോ. മാത്യൂസ് മാർ തിമോത്തിയോസ് ഉദ്ഘാടനം ചെയ്തു.



കാതോലിക്കേറ്റ് രത്നദീപം പുത്തൻകാവിൽ ഗീവർഗീസ് മാർ പീലക്സിനോസിന്റെ ജീവിത യാത്രകളെ സമന്വയിപ്പിച്ച പാത്താമുട്ടം എം സി കുര്യാക്കോസ് റമ്പാൻ, ഇസ്സഡ്. എം. പാറേട്ട്, സി. പി. ചാണ്ടി, മാർ അത്താനാസിയോസ്, മഹാകവി പുത്തൻകാവ് മാത്തൻ തരകൻ തുടങ്ങിയവരുടെ രചനകൾ കോർത്തിണക്കി എം.ഒ.സി. പബ്ലിക്കേഷൻസ് പുറത്തിറക്കിയ 'ബഥേലിലെ താമരയും മറ്റും' എന്ന പുസ്തകം ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മാത്യൂസ് തോമസ് കോർ എപ്പിസ്കോപ്പായ്ക്ക് നൽകി പ്രകാശനം നിർവഹിച്ചു.

# ഒരു വൈദികന് ഗ്രാമസഭ തന്നെ യാത്രയയപ്പ് നൽകിയ ചരിത്രം, വിരമിക്കാത്ത കാരുണ്യം

പത്തനംതിട്ട: ഒരു വൈദികൻ സ്ഥലം മാറി പോകുമ്പോൾ സാധാരണ വിശ്വാസികളും ദേവാലയ ഭാരവാഹികളുമാണ് യാത്രയയപ്പ് ചടങ്ങ് നടത്തുന്നത്. ഇതിൽനിന്നു വ്യത്യസ്തമായി പഞ്ചായത്ത് ഗ്രാമസഭ തന്നെ യാത്രയയപ്പ് നൽകിയ ചരിത്രമാണ് നഥാനിയേൽ റമ്പാൻ എന്ന വൈദികനുള്ളത്. കരിമാൻതോട് പള്ളിയിൽ നിന്നു സ്ഥലം മാറ്റമുണ്ടായപ്പോൾ ഗ്രാമസഭ തന്നെ 'നമ്മുടെ നാട്ടിലെ സാമു ജോർജ് അച്ചന്റെ വിടവാങ്ങൽ ചടങ്ങിൽ എവരും എത്തിച്ചേരണ'മെന്നു ക്ഷണക്കത്തു തയാറാക്കി വീടുകളിൽ വിതരണം ചെയ്തു. ഇടവക ശുശ്രൂഷയ്ക്കൊപ്പം സാമൂഹിക സേവകൻ എന്ന നിലയിൽ എല്ലാ വിഭാഗം ജനങ്ങളുടെയും ഹൃദയത്തിൽ അദ്ദേഹം ഇടംപിടിച്ചിരുന്നു.

പത്തനംതിട്ട സെന്റ് ഗ്രിഗോറിയാസ് ഓർത്തഡോക്സ് പള്ളി വികാരിയായി പ്രവർത്തിക്കുന്ന നഥാനിയേൽ റമ്പാൻ ഈ 23ന് ഇടവക വികാരി സ്ഥാനത്തുനിന്നു വിരമിക്കും. വിടവാങ്ങൽ 65–ാം ജന്മദിനത്തിലാണെന്ന പ്രത്യേകതയുമുണ്ട്. നന്നുവക്കാട് ശാങ്കൂർ വീട്ടിൽ കോശി ജോർജിന്റെയും തങ്കമ്മയുടെയും മകനായിട്ടാണ് ജനനം. 'അമ്മയുടെ പ്രാർഥനാനിർഭരമായ മനസ്സാണ് ദൈവിക ശുശ്രൂഷയിലേക്ക് നയിച്ചത്. മൈലപ്രയിലെ പി.ഐ. മാത്യൂസ് റമ്പാന്റെ ശിഷ്യത്വം എന്നെ രൂപപ്പെടുത്തി' അദ്ദേഹം പറയുന്നു.

ഫാ. സാമു ജോർജ് എന്നായിരുന്നു വൈദികനായിരുന്നപ്പോൾ പേര്. ഇടവക വികാരിയായി പ്രവർത്തിക്കുമ്പോൾ നാടിന്റെ സമൂല വികസനത്തിൽ പങ്കാളിയാകുന്ന രീതിയാണ് അദ്ദേഹത്തിന്റേത്. കൊഴുവല്ലൂർ സെന്റ് ജോർജ് സീനിയർ സെക്കൻഡറി സ്കൂൾ സ്ഥാപിക്കാൻ നേതൃത്വം നൽകി. അട്ടച്ചാക്കൽ സെന്റ് ജോർജ് വൊക്കേഷനൽ ഹയർ സെക്കൻഡറി സ്കൂളിന്റെ മാനേജരായും പ്രവർത്തിച്ചു. കരിമാൻതോട് മുസ്‌ലിം പള്ളി നിർമാണത്തിലും ആലുവാംകുടി ശിവക്ഷേത്രത്തിന്റെ വികസനപ്രവർത്തനങ്ങളിലും പങ്കാളിയായി. നടൻ മമ്മൂട്ടി നേതൃത്വം നൽകുന്ന കെയർ ആൻഡ് ഷെയർ ഫൗണ്ടേഷനുമായി ചേർന്ന് കുഞ്ഞുങ്ങൾക്കു ചികിത്സാ സൗകര്യമൊരുക്കി.



നിർധന സ്ത്രീകൾക്ക് തൊഴിൽ ലഭ്യത ഉറപ്പാക്കുന്ന പദ്ധതികൾ ആവിഷ്കരിച്ചു. 1982ൽ അച്ചൻകോവിലാറ്റിലെ വെള്ളപ്പൊക്കത്തിൽ നശിച്ച വീടുകൾക്ക് പകരമായി കാരുണ്യമതികളുടെ സഹായത്തോടെ 18 വീടുകൾ പുനർ നിർമിച്ചു. ഇപ്പോൾ തുമ്പമൺ ഭദ്രാസന ബാലസമാജം വൈസ് പ്രസിഡന്റും ഓർത്തഡോക്സ് സഭയുടെ സിബിഎസ്ഇ സ്കൂളുകളുടെ സെക്രട്ടറിയുമാണ്. വിശ്രമജീവിതത്തിലും കർമനിരതനായി തുടരാണ് തീരുമാനം. സ്വന്തം പേരിലുള്ള ഭൂമി പണയപ്പെടുത്തി മറ്റൊരു മതവിഭാഗത്തിൽപ്പെട്ട ഭവനരഹിതന് വീടു നിർമിക്കുന്ന തിരക്കിലാണ് അദ്ദേഹമിപ്പോൾ.

# കാരുണ്യത്തിനും കരുതലിനും സുനിൽ ടീച്ചറുടെ പേരാണ്; ഇരുന്നൂറ് വീടുകളുടെ കാവൽ മാലാഖ

സ്നേഹത്താൽ അടിത്തറ കെട്ടി, കാരുണ്യത്തിൽ കെട്ടിപ്പൊക്കി, കരുതൽ മേൽക്കൂരയിട്ട 200 വീടുകൾ. അഥവാ സുനിൽ ടീച്ചർ നിർമിച്ചു നൽകിയ സ്നേഹ ഭവനങ്ങൾ. അടച്ചുറപ്പുള്ള കൂര എന്നതു സ്വപ്നത്തിൽ മാത്രം കണ്ട, ആരോരുമില്ലാത്ത 200 കുടുംബങ്ങൾക്ക് അവരുടെ കണ്ണീർ തുടച്ച കാവൽ മാലാഖയാണ് ഡോ. എം.എസ്.സുനിൽ എന്ന സാമൂഹിക പ്രവർത്തക. മനസ്സിൽ നന്മ വറ്റാത്ത ഒരുപിടി നല്ല മനുഷ്യരുടെ സ്നേഹക്കരുതൽ ചേർത്തുകെട്ടി ടീച്ചർ നിർമിച്ചു നൽകുന്ന 200മത്തെ വീട് കേന്ദ്രമന്ത്രി വി.മുരളീധരൻ 18ന് കാവാലം തട്ടാശേരിൽ പാക്കള്ളിൽ രുക്മണിക്ക് കൈമാറും.

വെള്ളപ്പൊക്കം തകർത്ത, ഏതുനിമിഷവും നിലംപൊത്താവുന്ന വീട്ടിലായിരുന്നു വിധവയായ രുക്മണിയുടെ താമസം. ഒപ്പം രണ്ടു പെൺമക്കളും ഭർത്താവിന്റെ അമ്മയുടെ സഹോദരി ജാനകിയും. പോകാൻ മറ്റൊരിടമില്ലാത്ത ഇവർ സമാധാനമായി ഒന്നുറങ്ങിയിട്ട് നാളുകളായി. ഈ ദുരിതം അറിഞ്ഞ് സുനിൽ ടീച്ചർ എത്തിയതോടെ, വീട്ടുജോലി ചെയ്തു കുടുംബം പോറ്റുന്ന രുക്മണിക്കും കുടുംബത്തിനും അടച്ചുറപ്പുള്ള സ്നേഹവീട് ഉയർന്നു.



**പേരിൽ വ്യത്യസ്ത, പ്രവൃത്തിയിലും**

പത്തനംതിട്ട കാതോലിക്കേറ്റ് കോളജിലെ സുവോളജി വിഭാഗം മേധാവിയായിരുന്ന ഡോ. എം.എസ്.സുനിൽ പേരുകൊണ്ടായിരുന്നു ചെറുപ്പം മുതൽ ശ്രദ്ധിക്കപ്പെട്ടത്. ആദ്യത്തെ കൺമണി ആണാണെന്ന കണക്കുകൂട്ടലിൽ പിതാവ് കരുതിവച്ച പേരായിരുന്നു 'സുനിൽ'. പിറന്നത് മകളായിട്ടും തീരുമാനം മാറ്റിയില്ല. സുനിൽ എന്ന് അവളെ വിളിച്ചു. പെൺകുട്ടികൾക്കിടയിൽ ആൺ പേരുകാരിയായി സുനിൽ വളർന്നു. പേരു പറയുമ്പോൾ ആശ്ചര്യപ്പെടുന്നവരാണ് ആദ്യം പരിചയപ്പെടുന്നവരിൽ ഏറെയും. എന്നാൽ ഇന്നു പേരിന്റെ വൈവിധ്യത്തിനപ്പുറം പ്രവൃത്തിയുടെ മേന്മകൊണ്ടാണ് സുനിൽ ശ്രദ്ധിക്കപ്പെടുന്നത്. 2016ൽ ജോലിയിൽനിന്നു വിരമിച്ചതോടെ മുഴുവൻസമയ സാമൂഹിക സേവനത്തിലാണ് ടീച്ചർ.



**കൽക്കട്ട ഭദ്രാസനത്തിൽ ഭിലായി സെന്റ്. തോമസ് മിഷൻ അംഗമായി ശുശ്രൂഷ നിർവഹിച്ചിരുന്ന നിര്യാതയായ സിസ്റ്റർ ആനിന്റെ മാതൃ ഇടവകയായ കൊച്ചി ഭദ്രാസനത്തിൽപ്പെട്ട മാന്തുരുത്തേൽ സെന്റ്. ജോൺ ദി ബാപ്റ്റിസ്റ്റ് ഓർത്തഡോക്സ് ഇടവകയിൽപ്പെട്ട സിസ്റ്ററിന്റെ ഭവനത്തിൽ വെച്ച് നടന്ന മരണാനന്തര ശുശ്രൂഷകൾക്ക് ഡോ. യാക്കോബ് മാർ ഐറേനിയോസ് നേതൃത്വം നൽകി. ഇടവക വികാരി ഫാ. ഷിബു കെ. ജോസ് കൊളുത്താലും സ്ലീബാ ദാസ സമൂഹം സെക്രട്ടറി ഫാ. സോമു കെ. ശാമുവേലും ഇടവകജനങ്ങളും ശുശ്രൂഷയിൽ സംബന്ധിച്ചു.**



**കോട്ടയം വാകത്താനം യെരുശലേം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി ഇടവകാഗം കണ്ണൻചിറ കുനമ്മാംമൂട്ടിൽ ടെക്സ്റ്റൈൽസ് ഉടമ തോമസ് എ. സി. യുടെയും, ലിസിയുടെയും മകൻ ഇദു ജേക്കബ് തോമസ് മുണ്ടൻപടവത്ത് PGD IRI പരീക്ഷയിൽ ഓൾ ഇന്ത്യ ലെവലിൽ മൂന്നാം റാങ്ക് കരസ്ഥമാക്കി.**

ഗ്രാന്റ് മാസ്റ്റർ പദവിയോടെ...
ഏഷ്യാ ബുക്ക് ഓഫ് റെക്കോർഡിലും
ഒരു കവിതയിൽ ആംഗ്ലേയ അക്ഷരമാലയിലെ
(A - Z) വരെയുള്ള അക്ഷരങ്ങൾ ഉപയോഗിച്ച്
78 അനുപ്രാസ വരികളുടെ രചനയ്ക്ക്
ഇന്ത്യ ബുക്ക് ഓഫ് റെക്കോർഡിലും സ്ഥാനം
കരസ്ഥമാക്കിയ

**കുമാരി രേഷ്മ എൽ ആർ**



## സിസ്റ്റർ ആൻ നിര്യാതയായി

കൽക്കട്ട ഭദ്രാസനത്തിൽ ഭിലായി സെന്റ്. തോമസ് മിഷൻ അംഗമായി ശുശ്രൂഷ നിർവഹിച്ചിരുന്ന സിസ്റ്റർ ആൻ (53) ഏപ്രിൽ 20-ന് നിര്യാതയായി. കോവിഡ് രോഗത്തെ തുടർന്നുണ്ടായ ശ്വാസകോശത്തിലെ അണുബാധയ്ക്ക് ഹൈദരാബാദിലെ ബി.ബി.ആർ ആശുപത്രിയിൽ ചികിത്സയിലായിരുന്നു.

സിസ്റ്റർ ആന്റെ നിര്യാണത്തോടെ, ഭിലായ് സെന്റ് തോമസ് മിഷനും കൊൽക്കത്ത ഭദ്രാസനത്തിനും സമർപ്പിതയും നിസ്വാർത്ഥമതിയുമായ ഒരു മിഷനറിയെ ആണ് നഷ്ടപ്പെട്ടത്.

1968 മാർച്ച് 4-ന് എറണാകുളം, പുത്തൻപുരക്കൽ ആമ്പല്ലൂർ സോളമൻ പി. പി. യുടെയും സാറാമ്മയുടെയും മകളായി ജനിച്ച സിസ്റ്റർ കോലഞ്ചേരിയിലെ സെന്റ് പീറ്റേഴ്സ് കോളേജിൽ പഠിച്ച ശേഷം 1991 ൽ സെന്റ് തോമസ് കോൺവെന്റിൽ (ഭിലായ് മിഷൻ) ചേർന്നു. 2004 ഡിസംബർ 18-ന് സെന്റ് തോമസ് മിഷൻ ചാപ്പൽ വെച്ചു ഡോ. സ്റ്റെഫാനോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്തായിൽ നിന്നു വ്രതശുശ്രൂഷ ഏറ്റെടുത്തു. സൈക്കിൾ ചവിട്ടി സമീപത്തുള്ള ഗ്രാമങ്ങൾക്കും ചേരികൾക്കുമായി നിരവധി ബാലവാടികളെയും ടൈലറിംഗ് പരിശീലന കേന്ദ്രങ്ങളെയും നയിക്കുന്നതിൽ പ്രധാന പങ്കുവഹിച്ചു. 1996 മുതൽ സിസ്റ്റർ ആൻ ഭിലൈയിലെ ജീവൻ ജ്യോത വിദ്യാഭ്യാസ കേന്ദ്രത്തിന്റെ പ്രധാന ചുമതല ഏറ്റെടുത്തു. സ്തേഫാനോസ് മാർ തേവോദോസിയോസിന്റെ ദർശനം ഉൾക്കൊണ്ട സിസ്റ്റർ അശരണരുടെയും , ആലംബഹീനരുടെയും അമ്മയായി പ്രവർത്തിച്ചു.



കൊല്ലാട് സെൻറ് പോൾസ് ഓർത്തഡോക്സ് പള്ളി കുരിശടി ഭണ്ഡാരങ്ങളും, CCTV യും കള്ളൻ തകർത്തു. കോട്ടയം ഭദ്രാസന സഹായ മെത്രാപ്പോലീത്ത ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് പള്ളിയിൽ എത്തി സ്ഥിതിഗതികൾ വിലയിരുത്തി.



ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ അഭിമുഖ്യത്തിൽ ചെറിയനാട് ആരംഭിക്കുന്ന ലൗലിഹോം പ്രോജക്റ്റിനു വേണ്ടി നിർമ്മിക്കുന്ന കെട്ടിടത്തിന്റെ പ്രധാന വാതിൽ വയ്ക്കുന്ന ചടങ്ങ് ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ നിർവഹിച്ചു. സമീപപ്രദേശങ്ങളിലുള്ള അശരണരായ വൃദ്ധജനങ്ങൾക്ക് ഇത് ഒരു അത്താണിയാകും. പകൽവീടായും താമസ സൗകര്യം ഒരുക്കിയും, Differently abled ആയ കുട്ടികളുടെ പരിശീലന കേന്ദ്രമായും മറ്റും പ്രവർത്തിക്കാനുള്ള സാദ്ധ്യതകളാണ് ഇവിടെ ഒരുക്കുന്നത്.



## ഗ്രീൻഫുൾ ഡേ

കുന്നംകുളം ഭദ്രാസനം, ജില്ലാ പ്രകൃതി സംരംക്ഷണ സംഘത്തിന്റെ സഹകരണത്തോടെ ആർത്താറ്റ് ഭദ്രാസന അരമനയിൽ വെച്ച് ഗ്രീൻ ഫുൾ ഡേ മാസാചരണം സംഘടിപ്പിച്ചു. പ്രകൃതിസംരക്ഷണ സംഘത്തിന്റെ നേതൃത്വത്തിൽ സംസ്ഥാന വ്യാപകമായി നടത്തി വരുന്ന ഗ്രീൻഫുൾ ഡേ പദ്ധതിയുടെ ഉദ്ഘാടനം കുന്നംകുളം ഭദ്രാസന സെക്രട്ടറി ഫാ. ജോസഫ് ചെറുവത്തൂർ നിർവ്വഹിച്ചു. പ്രകൃതി സംരക്ഷണ സംഘം തൃശൂർ ജില്ലാ പ്രസിഡണ്ട് മിഷാ സെബാസ്റ്റ്യൻ സ്വാഗതം പറഞ്ഞ ചടങ്ങിനു പ്രകൃതി സംരക്ഷണ സംഘം പ്രതിനിധി അര്. പ്രിനു വർക്കി അദ്ധ്യക്ഷത വഹിച്ചു. കുന്നംകുളം ഭദ്രാസന പരിസ്ഥിതി കമ്മീഷൻ ചെയർമാൻ ഫാ. ഗീവർഗീസ് വർഗീസ് ചടങ്ങിൽ മുഖ്യാതിഥിയായിരുന്നു.

പ്രകൃതി സംരക്ഷണ സംഘത്തിന്റെ നേതൃത്വത്തിൽ ഏപ്രിൽ 1 എന്ന ദിനത്തിനെ ഹരിതദിനമാക്കി മാറ്റുന്നതിന്റെ ഭാഗമായുള്ള പദ്ധതിയാണ് ഗ്രീൻ ഫുൾഡേ. ഈ പദ്ധതിയുടെ ഭാഗമായി തൈ വിതരണവും, കടുത്ത വേനലിൽ പറവകൾക്ക് ദാഹജലം നൽകുന്നതിനുവേണ്ടി സ്നേഹ തണ്ണീർകുടവും ഭദ്രാസനങ്കണത്തിൽ സ്ഥാപിച്ചു.



കുന്നംകുളം സെന്റ് ലാസറസ്സ് ഓർത്തഡോക്സ് പഴയ പള്ളിയിൽ പ. പാമ്പാടി തിരുമേനിയുടെ ഓർമ്മ പെരുന്നാൾ സമുചിതമായി ആഘോഷിച്ചു. പെരുന്നാൾ ശുശ്രൂഷകൾക്ക് ഫാ. ഇയ്യൂബ് O.I.C മുഖ്യകാർമികത്വം വഹിച്ചു. വികാരി ഫാ. ഷിജു കാട്ടിൽ നേതൃത്വം നൽകി.




**മൈസൂർ ജെ.എസ്.എസ് എം.ജി.ഓ.സി.എസ് എമ്മിന്റെ പുതുതായി രൂപകൽപ്പന ചെയ്ത ലോഗോ യൂഹാനോൻ മാർ പോളികാർപ്പോസ് പ്രകാശനം നിർവഹിച്ചു.**



**ഏപ്രിൽ 22 23 തീയതികളിൽ കൂദാശയ്ക്ക് ഒരുങ്ങുന്ന കൊച്ചി ഭദ്രാസനത്തിലെ പുനർനിർമ്മാണം പൂർത്തീകരിച്ച ചുവന്നമണ്ണ് സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളി.**

## പരുമല ആശുപത്രിയിൽ ബോധം നിലനിർത്തിക്കൊണ്ടുള്ള മസ്തിഷ്ക ശസ്ത്രക്രിയ (AWAKE CRANIOTOMY) വൻ വിജയം

പരുമല: 73 വയസ്സുള്ള രോഗിയുടെ ബോധം നിലനിർത്തിക്കൊണ്ടുതന്നെ മസ്തിഷ്കത്തിൽ നിന്നും മുഴ നീക്കം ചെയ്തു. സംസാരശേഷി നഷ്ടപ്പെടുവാൻ സാധ്യതയുള്ളതിനാലാണ് അതിനൂനതമായ (AWAKE CRANIOTOMY) എന്ന ശസ്ത്രക്രിയ നടത്തിയത്. രോഗിയെ പൂർണ ബോധത്തോടെ തികച്ചും വേദന രഹിതമായി ശസ്ത്രക്രിയയുടെ ചെയ്യുന്നു എന്നതാണ് ഇതിന്റെ പ്രത്യേകത. ബോധം നിലനിർത്തിക്കൊണ്ടുതന്നെ വേദനരഹിതമായ ശസ്ത്രക്രിയ വളരെ വിരളമായി മാത്രം സാധിക്കുന്ന ഒന്നാണ്.

പരുമല ആശുപത്രി ന്യൂറോ സർജറി വിഭാഗം തലവൻ ഡോ. എം. ശ്രീകുമാറിന്റെ നേതൃത്വത്തിൽ ഡോ. ദീപു എബ്രഹാം അനസ്തേഷ്യ വിഭാഗം തലവൻ ഡോ. അജിത് സണ്ണി, ഡോ. ജിതിൻ ചെറിയാൻ നഴ്സുമാരായ ലിജോ ജോർജ്, സുനി സാമുവൽ എന്നിവരടങ്ങുന്ന സംഘമാണ് ഈ ശസ്ത്രക്രിയ നടത്തിയത്. ശസ്ത്രക്രിയയ്ക്കുശേഷം രോഗി സുഖം പ്രാപിച്ചു വരുന്നു.



**അടുപ്പുട്ടി സെന്റ്. ജോർജ്ജ് ഓർത്തഡോക്സ് പള്ളിയിൽ പ. ഗീവർഗ്ഗീസ് സഹദായുടെ ഓർമ്മപ്പെരുന്നാളിന് ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മുഖ്യ കാർമികത്വം വഹിച്ചു. വികാരി ഫാ. ജോൺ ഐസക്, ട്രസ്റ്റി പി. ജി. ബിജു തുടങ്ങിയവർ കോവിഡ് പ്രോട്ടോകോൾ പ്രകാരം നടന്ന ചടങ്ങുകൾക്ക് നേതൃത്വം നൽകി.**

## കല്ലുങ്കത്ര മണലേൽ ദേവാലയ കൂദാശ ഇന്നു മുതൽ

ആർപ്പൂക്കര ● പുനർനിർമാണം നടത്തിയ കല്ലുങ്കത്ര മണലേൽ സെന്റ് ജോർജ് ഓർത്തഡോക്സ് ദേവാലയത്തിന്റെ കൂദാശയും വലിയ പെരുന്നാളും ഇന്നു മുതൽ മേയ് 1 വരെ നടത്തും. കോവിഡ് മാനദണ്ഡങ്ങളോടെയാണ് ചടങ്ങുകൾ. ഇന്ന് കല്ലുങ്കത്ര പള്ളിയിൽ പിതാക്കന്മാരുടെ കബറിങ്കൽ ധൂപ പ്രാർഥനയും തുടർന്ന് ഐക്കരച്ചിറ ജംക്ഷനിൽനിന്നു കൊടിമര ഘോഷയാത്രയായി പള്ളിയിൽ എത്തിച്ചേരും. 4ന് ഡോ.യൂഹാനോൻ മാർ ദിയസ്കോറോസിന്റെ മുഖ്യ കാർമികത്വത്തിൽ പെരുന്നാൾ കൊടിയേറും. വിശുദ്ധ ഗീവർഗീസ് സഹദായുടെ നാമത്തിലുള്ള കുരിശിൻതൊട്ടി, കൽക്കുരിശ് കൂദാശ, ഗീവർഗീസ് മാർ ഇവാനിയോസിന്റെ നാമത്തിലുള്ള പഴ്സനേജ് കൂദാശ എന്നിവയും നടത്തും.

28ന് 3.30ന് ദേവാലയ കൂദാശയ്ക്കു എത്തുന്ന ഡോ.മാത്യൂസ് മാർ സേവേറിയോസ്, ഗീവർഗീസ് മാർ കൂറിലോസ്, ഡോ.യൂഹാനോൻ മാർ ദിയസ്കോറസ് എന്നിവർ പ്രധാന കവാടത്തിൽ തിരുമേനിമാരെ സ്വീകരിക്കും. ദേവാലയ കൂദാശയുടെ ഒന്നാംഭാഗം നടത്തും.

29ന് രാവിലെ 6ന് ദേവാലയ കൂദാശയുടെ രണ്ടാം ഭാഗം. തുടർന്ന് പരിശുദ്ധ പരുമല തിരുമേനിയുടെ തിരുശേഷിപ്പ് പുനസ്ഥാപനം, കുർബാന. 30ന് 6.30ന് പ്രഭാത നമസ്കാരം, 7.30ന് മൂന്നിന്മേൽ കുർബാന. പി.യു.കുരുവിള കോർ എപ്പിസ്കോപ്പ മുഖ്യ കാർമികത്വം വഹിക്കും. വൈകിട്ട് 5.30ന് ഡോ.യൂഹാനോൻ മാർ ദിമത്രയോസിനെ പള്ളിയുടെ പ്രധാന കവാടത്തിൽ സ്വീകരിക്കും. 6ന് സന്ധ്യാനമസ്കാരം, 6.45ന് ഗാനശുശ്രൂഷ, 7ന് അനുസ്മരണ പ്രസംഗം, പ്രദക്ഷിണം, ശ്ലൈഹീക വാഴ്‌വ്.

മേയ് 1ന് പ്രഭാതനമസ്കാരം, 8.30ന് മൂന്നിന്മേൽ കുർബാന. ഡോ.യൂഹാനോൻ മാർ ദിമത്രയോസ് മുഖ്യകാർമികത്വം വഹിക്കും. തുടർന്ന് പ്രദക്ഷിണം, ശ്ലൈഹിക വാഴ്‌വ്, ലേലം. വികാരി ഫാ.ഏബ്രഹാം വർഗീസ് വടശേരിൽ, കൺസ്ട്രക്ഷൻ ജനറൽ കൺവീനർ ടി.യു.ജോൺ പത്തിൽ, കൺസ്ട്രക്ഷൻ സെക്രട്ടറി ടി.കെ.കുര്യൻ തോട്ടത്തിൽ, ട്രസ്റ്റി പി.സി.ബോസ് കണ്ടമുണ്ടാരി പുത്തൻപുരയിൽ, സെക്രട്ടറി സഖറിയ വർഗീസ് കല്ലുപുരയ്ക്കൽ എന്നിവർ നേതൃത്വം നൽകും.



പുനർനിർമാണം പൂർത്തീകരിച്ച കല്ലുങ്കത്ര മണലേൽ സെന്റ് ജോർജ് ഓർത്തഡോക്സ് ദേവാലയം.

"പിശാചിൽ നിന്നും കിട്ടുന്നതാണ് സ്വാർത്ഥത. ദൈവചിന്തയിൽനിന്നും ലഭിക്കുന്നതാണ് സ്നേഹം. വിശ്വാസം, പ്രത്യാശ, സ്നേഹം, ഇവയിൽ വലുത് സ്നേഹമാണ്. അതിനാൽ സ്നേഹത്തിന്റെ വേദശാസ്ത്രം വളർന്നു വരണമെന്ന് ചിന്തിക്കുന്നു. ആഗ്രഹിക്കുന്നു."

**- ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ്**